# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26.

| പുസ്തകം 12 | 1108 മിഥുനം | ലക്കം 11 |
|---|---|---|

വിഷയവിവരം.

# ഗുരുനാഥൻ.

| പുസ്തകം 11 | 1108 മിഥുനം | ലക്കം 11 |
|---|---|---|

## ആധുനികവിദ്യാഭ്യാസത്തിൻെറ അഹിതവശവും പരിഹാരവും.

വിദ്യാഭ്യാസം എന്ന ശബ്ദത്തെ പലവിധനിർവ്വചനംകൊണ്ട് അതിൻെറ വ്യാപ്തിയെ പരിച്ഛേദിക്കുന്നുണ്ടെങ്കിലും അവയ്ക്കൊന്നിനും ശാശ്വതമായ ഒരു സിദ്ധാന്തപക്ഷം ഇന്നുവരെ സാധിക്കാൻ കഴിഞ്ഞിട്ടുണ്ടോ എന്നു സംശയമാണ്. സാംസ്കാരികമെന്നും സാങ്കേതികമെന്നും രണ്ടിനമാക്കി വിദ്യാഭ്യാസത്തിനു മണ്ഡലദ്വയം നിർമ്മിച്ചു വ്യവഹാരപരിധിയെ വിഭക്തമാക്കിത്തീർത്തു. എന്നാൽ അവരണ്ടും ഒരേമൂലപദാർത്ഥത്തിൽ നിന്നു സംജാതമായിട്ടുള്ളതുകൊണ്ടു വ്യത്യസ്തഗതിയെ അവലംബിച്ചതിനുശേഷവും പൂർവ്വസ്ഥാനത്തെത്തിച്ചേരുന്നു.

സാംസ്കാരികവിദ്യാഭ്യാസം പ്രധാനമായി ബുദ്ധിയെ ആശ്രയിച്ച് അതിൻെറ വികസനം, പോഷണം, കർമ്മക്ഷമത എന്നിത്യാദിയിൽ പ്രവർത്തിച്ചുവന്നു. ബുദ്ധി ഒരു ഉപാധിയെ ആശ്രയിച്ചല്ലാതെ നിലനില്ക്കയെന്നുള്ളത് അസംഭവമാകയാൽ ശരീരസംരക്ഷണം ബുദ്ധിയുടെ ചുമതലയിൽ പെട്ടതായിത്തീർന്നു. അപ്പോൾ ബുദ്ധിപ്രേരിതമായ കായികാഭ്യസനവും ആവശ്യമായി. കായികസാമ്രാട്ടു കർമ്മജ്ഞാനേന്ദ്രിയങ്ങളാകുന്ന പല സാമന്തന്മാരുടെ സുകുമാരകലകളാകുന്ന തിറയും വാങ്ങി സുഖിക്കുന്നതും സർവ്വവ്യാപകമായ തൻെറ പ്രാഭവമെന്നു ബുദ്ധി അഭിമാനിക്കുന്നു.

ഈവിധപ്രഭുത്വം അനുഭവിക്കുന്ന ബുദ്ധി, ചാരിതാർത്ഥ്യം എന്തെന്നറിയുന്നതേ ഇല്ല. സർവ്വസമ്പന്നനായ വൈശ്രവണൻെറ ബഹുവിധ സല്ക്കാരങ്ങൾ സ്വീകരിച്ചിട്ടും ക്ഷുത്തൃഡാർത്തനായ ഗണപതി ആതിഥേയനെക്കൂടി വിഴുങ്ങുവാൻ ഒരുങ്ങിയപോലെ ബുദ്ധി സകലവിധവിജ്ഞാനങ്ങ

ളും അനുഭവിച്ചിട്ടും സംതൃപ്തമാകാതെ മുന്നോട്ട് കുതിച്ചുകൊണ്ടിരിക്കുന്നു. ശിവദത്തമായ മലർ ഗണപതിയുടെ ശാന്തിക്കു കാരണമായപോലെ ഹൃദയപോഷണവികസനം പാരിതാത്ഥ്യജനകമാകുമെന്നാണു തോന്നുന്നത്.

കായികമാനസികസാന്മാൎഗ്ഗികശിക്ഷണം അഭ്യസനത്തിൽ അടങ്ങിയിരിക്കുന്നമെന്നു നിഷ്കൎഷയുണ്ടെങ്കിലും കായികാഭ്യസനത്തെ ഭാഗശഃ ഉപേക്ഷിച്ചും സാന്മാൎഗ്ഗികാഭ്യസനത്തെ സമ്പൂൎണ്ണമായി നിരസിച്ചും നടത്തിപ്പോരുന്ന വിദ്യാഭ്യാസരീതി പൂൎണ്ണഫലപ്രദമാകുവാൻ തരമില്ലല്ലൊ. സന്മാൎഗ്ഗശിക്ഷണം ഗ്രന്ഥങ്ങൾമൂലം സാധിക്കാമെന്നൊരു തെററിദ്ധാരണ പലരിലും കാണ്മാനുണ്ട്. മാംസപേശികളുടെ പോഷണത്തിനും ദൃഢാരോഗ്യത്തിനും തത്തദ്വിധികളെ മാത്രം ഗ്രന്ഥത്തിൽനിന്നു പഠിക്കുന്ന ഒരുവനും സംഗതിയില്ലാത്തപോലെ ബുദ്ധിപോഷകമായ ഒരു സന്മാൎഗ്ഗപ്രതിപാദനം ഹൃദയത്തെ ലേശവും സ്പൎശിക്കയില്ല.

ഏതൊന്നാണു നമുക്കധീനമാകണമെന്നിച്ഛിക്കുന്നത് ആ ഒന്നിനോട്ട ജീവിതത്തിന് അഭേദബന്ധം ഉണ്ടാക്കിത്തീക്കയാണ് ഏതുമാതിരി അഭ്യസനത്തിലും അടങ്ങിയിരിക്കുന്ന തത്വം. ഇവിടെയാണു നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ അഹിതാംശം സ്ഥിതിചെയ്യുന്നത്.

ബുദ്ധിപരമായ അഭ്യസനമേ നടത്തുന്നുള്ളു എന്നാണ് ഇന്നത്തെ ആക്ഷേപം. എന്നാൽ അതുപോലും വേണ്ടവിധത്തിൽ നടത്തുന്നില്ലെന്നു സൂക്ഷിച്ചാൽ ഏവനും അറിയാവുന്നതാണ്. വിദ്യാൎത്ഥികളുടെ ഇടയിൽ കായികവിനോദം നടത്താറുള്ളതു നമ്മിൽ പലരും അനുഭവിച്ചും അറിഞ്ഞും പരിചിതങ്ങളാണല്ലൊ. ഓബ്സ്റ്റക്കിൾ റേസ് (obstacle race) നടത്തുന്ന അവസരത്തിൽ വിദ്യാൎത്ഥികളുടെ മുമ്പിൽ പല പ്രതിബന്ധവും സൃഷ്ടിച്ച് അവയെ തരണം ചെയ്യിക്കുന്നു. വിജയിക്കു സമ്മാനവും ലഭിക്കുന്നു. അവൻ കടന്നുപോന്ന പ്രതിബന്ധങ്ങളോട്ട യാതൊരു ബന്ധവും ഉണ്ടായിരിക്കയില്ലെന്നുള്ളതു നിശ്ചയംതന്നെ. പരീക്ഷയാകുന്ന പല പ്രതിബന്ധങ്ങളും വിദ്യാൎത്ഥികളുടെ മുമ്പിൽ സൃഷ്ടിച്ച് അവയിൽക്കൂടി നൂണും ചാടിയും വിജയികളായി പുറത്തിറങ്ങുന്നു. നൂഴുന്ന ചാക്കിൻെറയൊ, ചാടുന്ന പടിയുടേയൊ സ്വഭാവം ചിന്തിച്ചിട്ടാവശ്യമില്ലല്ലൊ. വിദ്യാഭ്യാസകാലത്തു തങ്ങൾ ഇടപെടുന്ന വിജ്ഞാനങ്ങൾക്കു ജീവിതത്തോട്ട യാതൊരുബന്ധവും കാണുന്നില്ല. 1020-ാമാണ്ടിനിപ്പുറമാണ് ഇവിടെ ആദ്യമായി ബി. എ. ബിരുദം ഒരാൾ സമ്പാദിച്ചത്. അതിനുശേഷമുള്ള അശീതിവൎഷങ്ങൾക്കിടയിൽ ഒട്ടനവധി ആളുകൾ ഇതും ഇതിൽ കൂടുതലും ബിരുദുകൾ സമ്പാദിച്ചിട്ടുണ്ട്. എന്നാൽ ഇവരിൽ എല്ലാവരുംതന്നെ അവൎക്കു കിട്ടിയ സമ്മാനംകൊണ്ടല്ലാതെ വിജയംനേടിയ വിജ്ഞാനം (ചാടിയപടി)

കൊണ്ടു പ്രശസ്തരായിട്ടില്ല. ഈ വിരുതുകളൊന്നുമില്ലാത്തവരും ഇവരോടൊപ്പം പ്രശസ്തിയിൽതന്നെ നമ്മുടെമനസ്സിൽ കുടികൊള്ളുന്നില്ലേ? ഭരമേററകർമ്മം നിർവിഘ്നമായും നിർവ്യാജമായും ചെയ്യുന്നവന് ഈവിധമുള്ള ഒരു യശസ്സു സിദ്ധിക്കാതിരിക്കയില്ല. വിദ്യാഭ്യാസം ഈവിധ മനോഭാവത്തോടൊ മനശ്ശുദ്ധിയോടൊ നടത്തപ്പെടുന്നില്ലെന്നു തെളിയുന്നുണ്ടല്ലൊ.

രസതന്ത്രം, പ്രകൃതിശാസ്ത്രം, മൃഗശാസ്ത്രം, ഭൂഗർഭശാസ്ത്രം, ചരിത്രം, തത്വശാസ്ത്രം എന്നിങ്ങനെയുള്ള വിഷയങ്ങളിൽ വിരുതുസമ്പാദിച്ചിട്ടുള്ള പലരേയും ഇന്നു നമുക്കു പ്രവൃത്തിഹീനരായി കാണ്മാൻ കഴിയും. തത്തദ്വിഷയവിജ്ഞാനം സമഗ്രമായി തങ്ങൾക്കുണ്ടെന്നല്ല, മറെറാന്നും തങ്ങൾക്കറിവില്ലെന്നത്രെ കലാശാലക്കുള്ള മുദ്ര, പ്രഖ്യാപനം ചെയ്യുന്നതു്. സക്കാർസേവനത്തിനുള്ള പ്രഗത്ഭതയല്ല, അതിനുള്ള ഒരു പാസ്പോർട്ടുമാത്രമാണ് ഇവക്കു ലഭിക്കുന്ന സർട്ടിഫിക്കെററ്,

പരിമിതമായ ഒരു സംഖ്യമാത്രം ആവശ്യമുള്ള സേവകസമിതിയിലേയ്ക്കു് ഇത്രവളരെ ആളുകളെ പരോക്ഷമായി ക്ഷണിച്ച ഗവൺമെൻറും അപരാധത്തിൽ ഭാഗഭാക്കുതന്നെയാണ്.

ഒട്ടനവധിജനങ്ങൾ ഈ മായാദീപം കണ്ടു മയങ്ങി മാർഗ്ഗഭ്രംശം വരുത്തീട്ടുണ്ടു്. ദീപം കാനനാന്തർഭാഗത്തു മറകയും ചെയ്തുകഴിഞ്ഞു. ആ സന്ധ്യത്തിൽ അലഞ്ഞുതിരിയുന്ന പഥികർ, വഴിമുട്ടിത്തിരിയുന്ന മാർജ്ജാരനയമൊ ലാംഗൂലബദ്ധമായ സാരംഗനയമൊ അനുഷ്ഠിച്ചേക്കും.

ഇങ്ങിനെയുള്ള അവസരത്തിൽ വ്യാവസായികവിദ്യാഭ്യാസത്തിൻെറ ആഹ്വാനം നമ്മെ വ്യാമോഹിപ്പിക്കുന്നു. ഏതാനും സംവത്സരങ്ങൾകൊണ്ട് ഒട്ടനവധി വിദഗ്ദ്ധന്മാർ ആ ഇനത്തിലുമുണ്ടായേക്കാമെന്നു നമുക്കാശിക്കാം. അതുകൊണ്ടു നമ്മുടെ ഇന്നത്തെ ദൂനസ്ഥിതിക്കു സമാധാനമുണ്ടാകുമൊ? ശാസ്ത്രാഭിവൃദ്ധിയിൽ സമയം ദൂരം എന്ന രണ്ടു് ഉപാധികൾ ദിങ്മാത്രങ്ങളായിത്തീന്നിട്ടുണ്ടു്. യന്ത്രങ്ങൾ മനുഷ്യൻെറ അടിമയായിട്ടൊ മനുഷ്യർ യന്ത്രങ്ങളുടെ അടിമയായിട്ടൊ തീന്നിരിക്കുന്നു. പുരുഷപ്രയത്നവും സമയവ്യയവും അധികംകൂടാതെ ഒട്ടേറെ വ്യാവസായികഫലം സ്വാധീനമാകുന്നു. അപ്പോൾ മുതലാളിമാർ പൂർവ്വാധികം തടിക്കുകയും തൊഴിലാളികൾ പട്ടിണികൊണ്ടു ശുഷ്കിക്കയും ചെയ്യുന്നു. ഔപയോഗികസാധനങ്ങളുടെ വർദ്ധനവും വിപണികളുടെ കുറവുംകൊണ്ടു മുതലാളന്മാരും വിഷമിക്കുന്നു. വ്യവസായാഭിവൃദ്ധിയിൽ ലോകത്തെ പശ്ചാൽകരിക്കുന്ന അമേരിക്കയിലെ ഐക്യരാജ്യം തൊഴിലില്ലാത്തവരുടെ സംഖ്യകൊണ്ടു നിറയുന്നു. അവരുടെ മുതലാളിത്വം അധമർണ്ണരുടെ നിസ്വത്വംകൊണ്ടു ഫലിതമാകുന്നു.

ബുദ്ധിപരമായ വിദ്യാഭ്യാസവും ശാസ്ത്രങ്ങളുടെ അത്ഭുതകരമായ വളർച്ചയും മറ്റൊരുപ്രകാരത്തിലും ലോകസമാധാനത്തെ ഭഞ്ജനം ചെയ്യുന്നുണ്ട്. ശാസ്ത്രജ്ഞാനം നശീകരണയന്ത്രങ്ങളുടെ ആവിർഭാവത്തിനും കാരണമായിട്ടുണ്ട്. ബുദ്ധിയോടൊന്നിച്ചുവളരുന്ന തൃഷ്ണയുടെ ശാന്തിക്ക സഹോദരങ്ങളെന്നു ഗണിക്കേണ്ടവരെ ശത്രുക്കളെന്ന് അധ്യാരോപം ചെയ്തു മാരണവസ്തുക്കളുപയോഗിച്ചു നശിപ്പിക്കുന്നു. ഈ അന്യായകർമ്മം നിവൃത്തനമെന്നുമോഹിച്ചു പരിശ്രമിച്ച മഹാന്മാരുടെ ശ്രമം വിഫലമായതെ ഉള്ളൂ.

ഇന്നു ലോകത്തെ ഭരിക്കുന്നതു് അസ്വാസ്ഥ്യവും അസംതൃപ്തിയുമെന്നു ചരിത്രം നമ്മെ പഠിപ്പിക്കുന്നു. ഈ ക്രൗര്യഭരണത്തിൽ നിന്നൊഴിവാൻ ഒരുവനെയും സ്വാർത്ഥം അനുവദിക്കുന്നില്ല. ഈവക അസ്വാസ്ഥതയ്ക്കുള്ള നിദാനം വിദ്യാഭ്യാസത്തിൻെറ ആദർശഭേദമെന്നു ചിന്തകന്മാർ വിധിക്കുന്നുണ്ടെങ്കിലും കാര്യക്ഷമമായ ഒരു വിദ്യാഭ്യാസപരിപാടി ഇന്നും സർവ്വതന്ത്രസ്വതന്ത്രമായ രാജ്യങ്ങളിൽക്കൂടി ഉണ്ടായിട്ടില്ല.

വിദ്യാഭ്യാസവിഷയത്തിൽ പലവിധ അസ്വാതന്ത്ര്യവും അനുഭവിക്കുന്ന നാം ഇന്നതിൽ ചെയ്യുന്ന ഏതുതരം പരിഷ്കാരവും അപൂർണ്ണമായിരിപ്പാനാണവകാശം. ഇന്നത്തെ വിദ്യാഭ്യാസപദ്ധതിയിൽതന്നെ നമുക്ക പൂർണ്ണമായ വളർച്ച് വന്നതായി ഗണിക്കുന്നതു് ഒരു കലാശാലയുടെ സമ്മതിദാനം കൊണ്ടുമാത്രമാണ്. എന്നാൽ അങ്ങിനെ ഒരു സർവ്വകലാശാല നമ്മുടെ വകയായിട്ടില്ല. കേരളീയരുടെ സംസ്കാരത്തെയൊ വാസനയേയൊ അശേഷവും ഗണിച്ചിട്ടില്ലാത്ത ഒരു കലാശാലയോടു സംബന്ധമായിട്ടാണ് ഇവിടത്തെ വിദ്യാഭ്യാസസ്ഥാപനങ്ങളെല്ലാം സ്ഥിതിചെയ്യുന്നതു്. വിദൂരഭാവിയിൽപോലും അങ്ങിനെയൊരു കലാശാല ഇവിടെ ഉണ്ടാകുന്നകാര്യം സംശയാസ്പദമാണ്. മൂന്നുഭിന്നഭരണകൂടങ്ങളിൽ സ്ഥിതിചെയ്യുന്ന കേരളത്തിനു സഹകരണമുണ്ടാകുന്നതുതന്നെ വലിയ വിഷമം. അഥവാ അങ്ങിനെ ഒന്നുണ്ടായാൽതന്നെ അതിനു വേണ്ടിവരുന്ന ധനവ്യയം എങ്ങിനെ സാധിക്കും? ലോകമെങ്ങും വ്യാപിച്ചിരിക്കുന്ന സാമ്പത്തികാധഃപതനവും രാഷ്ട്രീയാസ്വാസ്ഥ്യവും നമ്മെ കൂടുതൽ വിഷമിപ്പിച്ചിട്ടുണ്ട്. ആവക വിഷമങ്ങൾ എന്തെല്ലാമെന്നൊ എങ്ങിനെഎല്ലാം സംഭവിച്ചു എന്നൊ എങ്ങിനെ പരിഹരിക്കമെന്നൊ ചിന്തിപ്പാൻപോലും നാം സ്വാതന്ത്രരല്ല.

നാടിൻെറ നാനാഭാഗങ്ങളിൽനിന്നും ഉപരിവിദ്യാഭ്യാസത്തിന്–കലാശാലാബിരുദ്ധം നേടുന്നതിന്–വലിയ ഉദ്യോഗലബ്ധിയെ പ്രതീക്ഷിച്ച്–മൂവ്വായിരത്തിൽപരം വിദ്യാർത്ഥികൾ തലസ്ഥാനനഗരിയിൽ എത്തുന്നു. വൈ

ദ്യുതദീപത്തിന്റെ വെളിച്ചം അനുഭവിച്ചും വൈദ്യുതവ്യജനംകൊണ്ടു വിശ്രമിച്ചും നാലോ അതിലധികമോ കൊല്ലംകഴിയേണ്ടിവരുന്ന യുവജനങ്ങൾ പലവിധവിനോദങ്ങളിലും സുഖാനുഭൂതിയിലും ഇടപഴകി കലാശാലാബിരുദവുംകൊണ്ടു തൊഴിലില്ലായ്മക്കോമരങ്ങളായി ഗ്രാമങ്ങളിൽ എത്തുന്നകാഴ്ച എത്ര പരിതാപകരം. ഉല്ലോലാവർത്തങ്ങളിൽ നൗകനഷ്ടം വന്നു ത്രിശങ്കുസ്വർഗ്ഗം അനുഭവിക്കുന്ന മററു ചിലരുടെകഥ ഇതിലും പരിതാപകരംതന്നെ.

നിരുപയോഗമായ ഈ വിശിഷ്ടവസ്തുക്കളുടെ സമ്പാദനമാണ് ഇന്നത്തെവിദ്യാഭ്യാസം സാധിക്കുന്നതെങ്കിൽ സംഹാരപരമായ ഒരു പരിഷ്കാരംതന്നെ ആവശ്യമായിട്ടാണിരിക്കുന്നതു്. ശരീരാധ്വാനംകൊണ്ടു ലഭിക്കാവുന്ന ആദായംകൊണ്ടു ദേഹസംരക്ഷണം ചെയ്യാൻതക്ക ദിനചര്യയിലെ ഒരുവൻ വളരുവാൻ പാടുള്ളു. ബുദ്ധിചെയ്യുന്ന കർമ്മംകൊണ്ടുണ്ടാകുന്ന ആദായം ഒരിക്കലും ശരീരപോഷണത്തിനു വ്യയംചെയ്യരുതു്. അതിനാൽ കുട്ടികളുടെ വിദ്യാഭ്യാസപരിപാടിയിൽ ആദായകരമായ ചില വേലകൾകൂടി പരിശീലിപ്പിക്കേണ്ടതാണ്. തന്നത്താൻ ചെയ്യാവുന്ന പലജോലിയും അന്യന്മാരെക്കൊണ്ടു ചെയ്യിച്ചു കുട്ടികളെ ഒന്നിനും കൊള്ളരുതാതാക്കുന്നവരെ ധാരാളം കാണ്മാൻകഴിയും. പതിന്നാലും പതിനഞ്ചും വയസ്സുമാത്രം പ്രായമുള്ളവരും ഓടിനടന്നു കളിക്കാൻ താല്പര്യമുള്ളവരുമായ കുട്ടികളെ റിക്ഷയിലും കാറിലും കയററി കഷ്ടിച്ചു നാലുഫർലാങ്ങ് അകലമുള്ള പാഠശാലയിലേക്കയയ്ക്കുന്നതു വെറും അഹന്തയെന്നേ പറവാനുള്ളു.

വൈ. എം. സി. എ. വക ഒരു സ്ഥാപനം ഇന്നു നമ്മുടെ നാട്ടിൽ മാർത്താണ്ഡം എന്നസ്ഥലത്തു നടത്തുന്നുണ്ടു്. ഗ്രാമീണോദ്ധാരണവും വിദ്യാഭ്യാസ പ്രചരണവും ഒന്നിച്ചു ലക്ഷ്യമാക്കിയിരിക്കുന്ന ആ സ്ഥാപനത്തെ അനുകരിച്ചു പല ഗ്രാമങ്ങളിലും വിദ്യാഭ്യാസം നടത്തുന്നതു് ഉപകാരപ്രദമായിരിക്കും. ഇന്നിവിടെയുള്ള പ്രൈമറിസ്കൂളുകളിലെ അദ്ധ്യാപകന്മാരെ അവിടെ അയച്ചു പരിശീലനം നടത്തിവരുത്തുന്നതു് ആരീതിയുടെ പ്രചരണത്തിനു് ഉതകുന്നതാണ്. തേനീച്ചവളർത്തൽ, കോഴിവളർത്തൽ, നെയ്ത്തു, സാമ്പത്തികസർവെ, ജനനമരണക്കണക്കു തയാറാക്കിക്കുക, ചില്ലറകൃഷി, എന്നിങ്ങനെ പലതും അവിടെ നടത്തിപ്പോരുന്നുണ്ടു്.

ഭൗതികവാദപ്രസ്ഥാനങ്ങളും, ബുദ്ധിവാദപ്രസ്ഥാനവും അപ്രതിഹതമായി പുരോഗമനം ചെയ്യുന്ന പാശ്ചാത്യരാജ്യത്തു് ആസരണിയെ വിട്ടു് ഒരു നവീനഗതിയെ തുടരുന്ന ഒരു പ്രസ്ഥാനം ആർക്കും അത്ഭുതത്തെ ഉളവാക്കുന്നതാണ്. ഇന്നു ജർമ്മനിയിൽ ലോഹിലണ്ടു് എന്ന സ്ഥലത്തു ഒരു സ്ത്രീവിദ്യാലയം നടത്തിപ്പോരുന്നുണ്ടു്. ചാർവാകസിദ്ധാന്തങ്ങളുടേയും

മനോരാജ്യത്തിൽ അനുഭവിക്കുന്ന സ്വാതന്ത്ര്യത്തിയുടേയും ശൃംഖലയിൽനിന്നു ഭാവിസന്തതികളെ സംരക്ഷിക്കുന്നതുകൊണ്ടും സ്ത്രീകൾക്ക അദ്ധ്യാപനവും ഗൃഹഭരണവും സുശിക്ഷിതരീതിയിൽ ഉളവാക്കണമെന്നത്രെ ഇതിന്റെ സർവ്വപ്രധാനമായ ലക്ഷ്യം. ഈ സ്ഥാപനത്തിന്റെ പൂർണ്ണചരിത്രം അന്യത്ര പ്രസ്താവിക്കാം.

## ഈ യുവജനം.

താരകനാഥദത്തൻ ഒരു ധനവാനായ ബാങ്ക് ഉടമസ്ഥനാണ്.
കനകാദേവി അദ്ദേഹത്തിന്റെ ഭാര്യ.
മോഹിനി:— ഇവരുടെ പുത്രി.
നരേന്ദ്രൻ:— മകൻ. ഫല്ല എന്നു വിളിക്കാറുണ്ട്.
ചപല:— ഇളയമകൾ.
സതീശചന്ദ്രബാസു. ഒരു ബാരിസ്റ്റർ. മോഹിനിയുടെ കാമുകനാണ്.
പ്രഫുല്ലകുമാരൻ:— ദത്തന്റെ സ്നേഹിതനായ ഒരാളുടെ മകൻ. മോഹിനിയിൽ അനുരക്തനാണ്.

### രംഗം 1.

(താരകനാഥദത്തന്റെ ആതിഥ്യമുറി.)

**താരകനാഥൻ:—** വന്നതു വളരെ നന്നായി. ഇന്നുതന്നെ പോകണമെന്നു പറയുന്നല്ലൊ.

**ബാസു:—** എന്താചെയ്യ, പോയേ മതിയാകൂ. ചില കക്ഷികൾ ഇന്നു എന്നെ കാണ്മാൻ അവിടെ വരും.

**കനകാദേവി:—** ഞായറാഴ്ചപോലും ഒരു വിശ്രമത്തിന് അവർ അനുവദിക്കയില്ലെ. ഇതു വലിയ കഷ്ടംതന്നെ.

**ബാസു:—** ഈ ചെറുപ്പക്കാരുപെൺകിടാങ്ങളെ അറിയാമല്ലൊ. (ചിരിക്കുന്നു. മേൽമീശ പിരിച്ചുകൊണ്ടു മോഹിനിയേയും ചപലയേയും സാഭിപ്രായം നോക്കുന്നു.) അവരെ ഒതുക്കിനിറുത്തുവാൻ വലിയ വിഷമം. അല്ലെ.

**മോഹിനി:—** എന്തു് പിന്നേയും പിക്കറ്റിങ്ങ് തന്നെയൊ, അറസ്റ്റും ഇല്ലെ.

**ബാസു:—** ഇല്ലാ, ഇത്തവണ ഒരു സർജന്റിനെ കല്ലെറിഞ്ഞകേസാണ്.

**ചപല:—** (കൈകൊട്ടിക്കൊണ്ടു) ഹ, എന്തുരസം.

**കനകാദേവി:—** എന്തു ഭയങ്കരം.

**നരേന്ദ്രൻ:—** അവൾ ആരായാലും ചുണയുള്ള കുട്ടിയാണ്.

**ബാസു:—** അവൾ വസ്ത്രത്തിനിടയിൽ ഒരു കല്ലു് ഒളിച്ചുവച്ചിരുന്നു. അടുത്തുവന്നു് അതുകൊണ്ടെറിഞ്ഞു എന്നാണു സർജന്റ് ആരോപിച്ചിരിക്കുന്ന കുററം.

മോഹിനി:— അവളേതാ.

ബാസു:— അതു ഡാക്ടർ സെന്നിൻെറ മകൾ ഉഷയാണ്. ഞങ്ങളുടെ വാദം സ്വരക്ഷയാണ്. ആദ്യം ഉപദ്രവിച്ചതു സർജൻറാണ്. നാളെ കേസ്സ തുടങ്ങുന്നു. സാക്ഷികളെ എല്ലാം പഠിപ്പിക്കാനുണ്ട്. അതാണു.........

താരകനാഥൻ:— വാസ്തവം; നിങ്ങളുടെ ശ്രേയസ്സിനു ഞങ്ങൾ തടസ്സക്കാരാവുകയില്ല.

ബാസു:— ഓ, സാരമില്ല. (മോഹിനിയെ സാഭിപ്രായം നോക്കുന്നു.) നമ്മുടെ കൊച്ചമ്മച്ചിമാർ ഇവിടെ ഉള്ളതുകൊണ്ട് അവരുടെക്ഷേമം അന്വേഷിപ്പാൻ ഞാൻ ഇടയ്ക്കിടെ ഇങ്ങോട്ടുവരാം. (മന്ദസ്മിതം)

കനകാദേവി:— നിങ്ങളെ സ്വാഗതംചെയ്യാൻ ഞങ്ങൾ എപ്പോഴും ഒരുക്കമാണ് അതു പിക്കറ്റിങ്‌വഴക്കിൽനിന്ന് എൻെറ ഈ വികൃതിക്കുട്ടികളെ നിങ്ങൾ വേർപെടുത്തിക്കൊണ്ടുവന്നില്ലായിരുന്നു എങ്കിൽ ഞങ്ങൾ എന്തുചെയ്യേണ്ടിവരുമെന്നുതന്നെ ഇപ്പോഴും അറിഞ്ഞുകൂടാ. അതുകൊണ്ടു ഞങ്ങൾ നിങ്ങളെ മറക്കുകയില്ല. ഉവ്വോ മോഹിനി. (മോഹിനി സാരിയുടെ അററം വിരലിൽ ചുററുന്നു. ഒന്നും മിണ്ടുന്നുമില്ല.) ഓമനെ, നിൻെറ രക്ഷിതാവിനോടു നന്ദിപറയൂ. മി: ബാസു, ഞങ്ങൾ നിങ്ങളെ കാറിൽകയററി യാത്ര പറയാം. നിങ്ങളുടെ തൊഴിൽ എത്ര മഹത്വമുള്ളതു. (ബാസു ഇതുകേട്ടു നന്നെ ഞെളിഞ്ഞു. കനകാദേവിയുടെ കൈയ്യുമവലംബിച്ചു മോഹിനിയോടുകൂടി പടിക്കലേക്കു പോയി. ചപലയും നരേന്ദ്രനും സ്വകാര്യമായി പരസ്പരം പരിഹാസവീക്ഷണം ചെയ്തു.)

താരകനാഥൻ:— (യാത്രതിരിച്ചിരിക്കുന്ന ബാറിസ്റ്ററെ ചൂണ്ടിക്കൊണ്ടു) ഇദ്ദേഹം നിനക്ക് ഒരു മാതൃകയാണ്, ചപല. അതു അറിവാനുള്ള ബുദ്ധി മാത്രമെ നിനക്ക് ആവശ്യമുള്ളു. എന്തുബുദ്ധി, എന്തുഭാഗ്യം, എന്തു സമ്പാദ്യം, കുട്ടി, നിനക്കും അദ്ദേഹത്തെപ്പോലെ ആകണമെന്നു മോഹമില്ലെ.

ചപല:— (അച്ഛൻെറ കസേരയുടെ കൈയ്യിന്മേൽ ഇരുന്നുംകൊണ്ടു) എൻെറ കൗതുകത്തിനു പററാത്തവണ്ണം തടി അധികമായിപ്പോയി.

നരേന്ദ്രൻ:— എൻെറ പക്ഷത്തിൽ മീശയാണധികം.

താരകനാഥൻ:— നിങ്ങൾ രണ്ടുപേരും പതിവുപോലെ അസംബന്ധം പറകയാണ്. അദ്ദേഹം സ്വാധീനമാക്കിയിരിക്കുന്ന ശക്തിയെത്രയെന്നു നോക്കുവിൻ. എത്രജനങ്ങൾക്കാണ് അതുകൊണ്ടു ഉപകാരമുള്ളതു്.

ചപല:— അച്ഛ, അതിനു ജനങ്ങളോടു പണം വാങ്ങാറില്ലെ.

താരകനാഥൻ:— മോഹിനിയെയും നിന്നേയും സഹായിച്ച ആ കേസിൽ എത്ര പണം കൊടുത്തു.

ചപല:— അച്ഛൻ ഫീസുകൊടുത്തല്ലൊ. അദ്ദേഹം അതു സ്വീകരിച്ചി

ല്ല. അതു വേറെ ലാക്കാണ്. അതുതന്നെയല്ല, ഞങ്ങൾക്കുവേണ്ടി വാദിക്കണമെന്നു ഞങ്ങൾ ആവശ്യപ്പെട്ടിട്ടുമില്ല. ഞങ്ങൾ ജയിലിൽനിന്നു പുറത്തുവന്നപ്പോൾ ഞങ്ങളുടെ ചങ്ങാതിമാരുടെ രണ്ടാംമുറയായി.

നരേന്ദ്രൻ:— നമ്മുടെ തടിയൻവക്കീൽ ഫീസ് ഉപേക്ഷിച്ചതു നമ്മിൽനിന്നു മറെറാരുരൂപത്തിൽ തട്ടിക്കൊള്ളാമെന്നുവച്ചിട്ടാണ്. ഞാൻ ഇടപെട്ടിട്ടുള്ള രാഷ്ട്രീയസംഗതികളിൽനിന്നു ഞാൻ ഒരു പാഠം പഠിച്ചിട്ടുണ്ട്. അതു ആരുംതന്നെ ഒന്നിലും..............

താരകനാഥൻ:— കുട്ടി, നിന്റെ രാഷ്ട്രീയകാര്യം കള, മറെറക്കാൎയ്യം പറ. കാൎയ്യങ്ങളെല്ലാം എല്ലായിടത്തും നടക്കുന്നുണ്ട്. നീ ഒന്നുകിൽ കാളേജിൽ പോയി വീണ്ടും ചേരണം. അല്ലെങ്കിൽ ഞങ്ങളുടെ ആപ്പീസിൽ അപ്രൻറീസ്ചെയ്യണം. ഒരാഴ്ചയ്ക്കകം എന്നോടു മറുപടി പറയണം.

ചപല:— (അച്ഛന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ടു) അച്ഛാ, ചേട്ടനെ ചീത്തപറയരുത് എന്നാൽ ഞാൻ പിണങ്ങുമേ.

താരകനാഥൻ:— ഉവ്വോ കൊച്ചമ്മെ (അവളുടെ കവിളിനു പിടിച്ചുകൊണ്ടു) നിനക്കു വച്ചിരിക്കുന്നു. കണ്ടോ. (പ്രഫുല്ലൻ പ്രവേശിക്കുന്നു) ഹാ, നമ്മുടെ കുട്ടിയോ, വരൂ, വരൂ. ഈ കമ്പനി പൂൎത്തിയാകണമെങ്കിൽ നീകൂടി ഉണ്ടായിരിക്കണം. ഇനി രാജ്യരക്ഷയെക്കുറിച്ചുള്ള പ്രസംഗം അവസാനിക്കയില്ല. കഷ്ടം എത്ര ബുദ്ധിയാണ് ഈ വിഷയത്തിൽ ദുർവ്യയം ചെയ്യുന്നത്.

പ്രഫുല്ലൻ:-- ഞങ്ങളെ സ്തുതിച്ചതു വളരെ അധികമായിപ്പോയി.

താരകനാഥൻ:— ഞാൻ നരേന്ദ്രനോടു ബാസുവിനെ അനുഗമിപ്പാൻ ഗുണദോഷിച്ചു. പ്രഫുല്ല, നിന്നോടും എനിക്കതുതന്നെയാണുപദേശിപ്പാനുള്ളതു്.

നരേന്ദ്രൻ:— അച്ഛൻ ആ പറയുന്നതു ശരിയല്ല. എന്നെ സംബന്ധിച്ചു പറഞ്ഞതെല്ലാം ശരിയാണ്. പക്ഷെ പ്രഫുല്ലനു ജോലിയുണ്ടല്ലൊ.

ചപല:— സേവദാളിന്റെ കാപ്ടൻ ആണല്ലൊ, സേവികർ കണ്ടുമുട്ടുമ്പോൾ ഇദ്ദേഹത്തെ അവർ വന്ദിക്കാറുണ്ട്. അച്ഛനു അറിയാമൊ.

താരകനാഥൻ:— നിശ്ചയമായി അറിയാം.

നരേന്ദ്രൻ:-- അദ്ദേഹം മത്സരക്കളിയിൽ ഏൎപ്പെട്ടപ്പോഴെല്ലാം റായിട്ടർ കേബിൾ വഴി വൎത്തമാനം വിതരണം ചെയ്യാറുണ്ട്. പാവം ബാസുവിനു എന്തു സാദൃശ്യമുണ്ട്.

പ്രഫുല്ലൻ:-- നരേന്ദ്ര,, മിണ്ടാതിരിക്കുക താരക ബാബു പറയുന്നതെല്ലാം ശരിയാണ്. ഞാൻ ജീവിതത്തിൽ ഒരു പുതിയ വശം തുറക്കുവാൻ ഉറച്ചു. എന്തെങ്കിലും ഒരു ജോലിക്കു ഞാൻ സ്ഥിരമായി ഇയ്യിടെ ഏൎപ്പെടും. അതു നിങ്ങൾക്കറിയാറാകും.

താരകനാഥൻ:— അങ്ങിനെ പറയു. അതൊരു നല്ല കുട്ടിയുടെ ലക്ഷണമാണ്. അതൊക്കെ ഇരിക്കട്ടെ. നിങ്ങളുടെ എം. എ. പരീക്ഷ വിട്ടുകളയരുത്. രമേശബാബു എന്റെ ഒരു ആപ്തമിത്രമായിരുന്നു. എന്റെ കുട്ടികളോടു പറയുന്നപോലെ ഞാൻ അദ്ദേഹത്തിന്റെ മകനോടും എല്ലാം തുറന്നുപറയും. നരേന്ദ്രനും നിങ്ങളെപ്പോലെ വരട്ടെ. നിങ്ങളെ ഞാൻ ഉപദ്രവിച്ചു. ഉപദേശം ആൎക്കും മുഷിവുണ്ടാക്കും. പിന്നെ നിങ്ങൾ കുട്ടികൾ. പറയാനുണ്ടോ? എന്റെ ജോലിക്കു പോകുവാൻ വയ്യി. ഒരുമണിക്കൂർ കളഞ്ഞു. (താരകനാഥൻ പോയി)

പ്രഫുല്ലൻ:— ഫലു, ഇന്നൊന്താ ഒരുഭാവം മാററം. ഇവിടെ എന്തായിരുന്നു കഥ

നരേന്ദ്രൻ:— ആ പൊള്ളബാരിസ്റ്ററുടെ കഥതന്നെ. ഗവൺമർ അയാളിൽ പ്രേമപരവശനായത്രെ.

പ്രഫുല്ല:— എന്തെല്ലാമാണിതു്. ഈ മാതൃക ഇക്കാലത്തു ധാരാളമുണ്ടു്. അയാൾ ഇവിടെ വേഷംകെട്ടിവന്നതെന്തിനാ.

നിങ്ങൾ എന്തുവിചാരിക്കുന്നു. അയാൾ മോ.........അല്ല.

മോഹിനി.........(മോഹിനി പ്രവേശിക്കുന്നു.)

മോഹിനി:— എന്താ മോഹിനിയുടെ കാൎയ്യം.

ചപല:— ആ അപ്സരസ്സിനെ ധ്യാനിച്ചു. അപ്പോഴയ്ക്കും പ്രത്യക്ഷമായല്ലൊ. മി: ബാസു ചേച്ചിയെ തട്ടിക്കൊണ്ടുപോയി എന്നു പ്രഫുല്ലബാബു ശങ്കിച്ചു.

പ്രഫുല്ലൻ:— ഞാൻ പടികടന്നു പോന്നപ്പോൾ നിങ്ങൾ അവിടെ മയങ്ങിനില്ക്കുന്നതു കണ്ടു. ഒരു നമസ്കാരത്തിന് ഇത്ര സമയമൊ.

മോഹിനി:— അധികനേരമായൊ.

പ്രഫുല്ല:— മി: ബാസു നല്ല ഒരു മിത്രമാണ്.

മോഹിനി:— അങ്ങിനെ ആയിരിക്കാം.

പ്രഫുല്ല:— അയാളുടെ സംഭാഷണത്തിന്റെ വിഷയമെന്താ, വിരൽ അടയാളമൊ, കള്ളൊപ്പൊ, 124 എയൊ.

മോഹിനി:— ഞാൻ അയാളോടു ചോദിക്കാൻ മറന്നുപോയി.

പ്രഫുല്ലൻ:— മിച്ചലിൻടയർ തുണപോലുള്ള ഒരുവനോട് ഇതല്ലാതെ ഒന്നും പറവാനില്ല.

മോഹിനി:— പ്രേക്ഷകന്റെ കണ്ണിനെ ആശ്രയിച്ചാണു സൗന്ദൎയ്യം നിൎണ്ണയിക്കുന്നതു്. ഒരു അതിഥിയെക്കുറിച്ചു മറെറാരു അതിഥിയോടു ഗുണദോഷം പറയുന്നശീലം എനിക്കില്ല.

പ്രഫുല്ല:— ഞാൻ ആയിരം മാപ്പു ചോദിക്കുന്നു. എന്റെ സന്ദർശനം അനവസരമായൊ. ഞാൻ ഒരുപദ്രവവും ചെയ്യുന്നില്ല. നിങ്ങൾക്കഭിനയിക്കുന്നതിനു ഞാൻ ആ നാടകം കൊണ്ടുവന്നിട്ടുണ്ട്. പക്ഷെ നിങ്ങൾ മറ്റൊന്നിൽ..........

മോഹിനി:— ഓഹോ, മുഷിഞ്ഞൊ, കാണട്ടെ. നേരംപോക്കു മതിയാക്കു' റിഹെഴ്സൽ വേണമെന്നു സേവകർ മുറവിളിക്കുന്നു. (നരേന്ദ്രനോടും ചപലയോടും) എഴുന്നേൽക്കു, നമുക്കു ഈ നാടകം ഉറച്ചുവായിക്കാം. വരാന്തയിലേക്കു പോകാം.

നരേന്ദ്രൻ:— ചേച്ചി, ക്ഷമിക്കു. ഒരു സ്റ്റേജുമാനേജരുടെ നിലയിൽ ഞാൻ ഒന്നു പറയാം. "ഏറ്റെമൂത്താൽ വിത്തിനാകാ" എന്നുണ്ട്. എനിക്കു ബേബിയോട് അല്പം ഒന്നു പറവാനുണ്ട്. ഞങ്ങൾ വന്നുകൊള്ളാം.

മോഹിനി:— അധികം വൈകരുത്. പ്രഫുല്ലബാബു വരു. (മോഹിനിയും പ്രഫുല്ലനും പോയി)

ചപല:— ഫല്യ. എന്താ പറയാനുള്ളത്.

നരേന്ദ്രൻ:— അവളുടെ ചൊല്പടിക്കു അയാൾ ആടുന്നതു കണ്ടൊ? ഇയ്യാൾ മററുസ്ഥലത്തു ഒരു വീരനും ധീരനുമാണ്. ബേബി, നിനക്കു സ്വാതന്ത്ര്യം വേണൊ

ചപല:— വെളിച്ചം വേണൊ? പൂവു വേണൊ, സംഗീതം വേണൊ, സ്വർഗ്ഗം വേണൊ അതുപോലെതന്നെ സ്വാതന്ത്ര്യവും.

നരേന്ദ്രൻ:— കൊള്ളാം. എന്നാൽ ഞാൻ പറയുന്നതു ശ്രദ്ധിച്ചുകേൾക്കു. അനുരാഗത്തിന് ഇടകൊടുക്കരുത്.

ചപല:— പ്രഫുല്ലൻ നല്ലപോലെ ഇതിൽ കുടുങ്ങി. അല്ലെ, പൊട്ടെ, ആ പൊണ്ണൻബാരിസ്റ്ററെക്കാൾ ഇയ്യാളെ ഒരു മച്ചുനനാക്കാനാണ് എനിക്കു മോഹം.

നരേന്ദ്രൻ:— എല്ലാം ശരിതന്നെ.

രംഗം II.

(രണ്ടാഴ്ച കഴിഞ്ഞു. മോഹിനി, നരേന്ദ്രൻ, ചപല ഇവർ ചപലയുടെ മുറിയിൽ പ്രവേശിക്കുന്നു.)

നരേന്ദ്രൻ:— നമ്മുടെ പുതിയസ്നേഹിതൻ, ബാർ, ഇവിടെ കയറിവന്നിട്ടില്ലായിരുന്നുവെങ്കിൽ അച്ഛൻ ഒരിക്കലും പ്രഫുല്ലനെ നിരാകരിക്കയില്ലായിരുന്നു എന്നു ആർക്കും വിധിയെഴുതാം. പ്രഫുല്ലനും ചേച്ചിയുമായി ഒരുകൊ

ല്പത്തിനുമുമ്പേതന്നെ ഹൃദയം കൈമാറിയിരുന്നു എങ്കിലും അവർ അതിനെ ഇപ്പോൾ അശേഷവും ആദരിക്കുന്നില്ല. കഷ്ടം. "ചാപല്യമെ! നിൻെറ പേർ സ്ത്രീയെന്നുതന്നെ."

ചപല:— ചേച്ചിയുടെ ജാതിയിലുള്ള സുന്ദരിപ്പെണ്ണുങ്ങൾക്ക് അഭിപ്രായം മാറുക എന്നതു അത്ര അപ്രസിദ്ധമല്ല. എനിക്കത്ഭുതം മുഴുവനും നമ്മുടെ പ്രഫുല്ലൻെറ കഥയോർത്തിട്ടാണ്. അച്ഛൻ അയാളെ ജാമാതൃപദത്തിൽനിന്നും തിരസ്കരിച്ചപ്പോൾ ഒരാഴ്ചയോളം അയാൾ വളരെ കുണ്ഠിതം നടിച്ചിരുന്നു. ഇന്ന് അയാൾ അതിപ്രസന്നനായി ഒരു കാമുകനെപ്പോലെ കാണപ്പെട്ടു. ബാറിനാണു വിജയമാല്യം എന്നു നല്ലപോലെ അയാൾക്കറികയും ചെയ്യാം.

നരേന്ദ്രൻ:— ചേച്ചിയൊ പ്രഫുല്ലനൊ ഹൃദയശൂന്യരെന്നു എനിക്കു സംശയമാണ്.

മോഹിനി:— നിങ്ങളുടെ ശങ്കയ്ക്കു നമസ്കാരം. മററുള്ളവരുടെ കുററം കാണുവാൻ എളുപ്പമാണ്. പക്ഷെ ഹല്ല, നീയൊരു പെൺകുട്ടിയല്ല. ഒബേബി രണ്ടുകൊല്ലവുംകൂടി കഴിയുമ്പോൾ അറിഞ്ഞുകൊള്ളും.

ചപല:— നടക്കുന്നതെല്ലാം ഞാൻ അറിയുന്നുണ്ട്. ഞാൻ ഒരു കഴുതയല്ല. അച്ഛനും അമ്മയും പ്രഫുല്ലനു പണമില്ലെന്നു പറഞ്ഞുമനസ്സിലാക്കീട്ടുണ്ട്.

നരേന്ദ്രൻ:— അസംബന്ധം, നാം വെറുതെ അവരെ കുററപ്പെടുത്തരുത്. അച്ഛൻ സങ്കടത്തോടും അമ്മ കണ്ണുനീരോടുംകൂടി ഒരാഴ്ച കഴിച്ചില്ലെ. അതുകൊണ്ടു ചേച്ചി പിക്കററിങ്ങിൽ ചേരാതിരുന്നൊ? അതൊന്നുമല്ല, പിന്നെ ആ സ്വഭാവം മാറുമൊ.

ചപല:— മിണ്ടാതിരിക്കു. ചേട്ടൻെറ സ്വഭാവനിർണ്ണയം മതിയാക്കു. ചേച്ചി സുഖത്തേയും സമ്പത്തിനേയും സ്നേഹിക്കുന്നുണ്ടാവാം.

മോഹിനി:— ഒ, നിനക്കു സ്നേഹമില്ലായിരിക്കാം. ഞങ്ങൾ പരിചയിപ്പിച്ച പെൺകുട്ടികളെ കാണുവാൻ നീ ഒരുപക്ഷത്തോളം കഴിച്ചുകൂട്ട്.

നരേന്ദ്രൻ:— സുഖത്തേയും സമ്പത്തിനെയും കാംക്ഷിച്ചു വെള്ളരിക്കപോലെ ഇരിക്കുന്ന ഒരുവനെ സ്വീകരിക്കുന്നതു കഷ്ടംതന്നെ.

മോഹിനി:— (കോപത്തോടെ) ഹല്ല.

നരേന്ദ്രൻ:— ചേച്ചി. ഞാൻ നിർവ്യാജം വ്യസനിക്കുന്നു. ഒരുവൻെറ ചിത്തവൃത്തിയും മററുപലതും അറിയാതെ ഒരുവനെ എങ്ങിനെ സ്നേഹിക്കും.

മോഹിനി:— ഒരു പുരുഷനെ അറിയുകയെന്നതു് ഒരു യുവതിക്കത്ര എളുപ്പമല്ല. പുരുഷൻ എപ്പോഴും അവളിൽനിന്നു വാസ്തവം മറയ്ക്കും.

ചപല:— എങ്കിലും നിസ്സാരസംഗതിക്കു നാം നമ്മെ വില്ക്കരുതു്. ഞാൻ എന്നെങ്കിലും ഒരു ഭർത്താവിനെ സ്വീകരിക്കുമെങ്കിൽ അതു നല്ലപോലെ പരീക്ഷിച്ചറിഞ്ഞേ ചെയ്യൂ.

നരേന്ദ്രൻ:— ഞാൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ, ഇല്ല.
ചപല:— എന്തുകൊണ്ട്.
നരേന്ദ്രൻ:— ഒരുകൊല്ലത്തിനിടയിൽ എത്ര മച്ചുനൻമാരെ തെരുവിൽ കാണേണ്ടിവരും. അതിൽഭേദം ആററിൽ ചാടി മരിക്കയാണ്.
ചപല:— അനേകം നാത്തൂന്മാരെ അന്വേഷിക്കേണ്ട ഭാരം ഞങ്ങൾക്കില്ലാത്തതു നിയമം അനുവദിക്കാത്തതുകൊണ്ടല്ലെ. പിന്നെ സ്വാത്ഥം ഇതുമന്തിനില്ക്കുന്നതു് എന്തു്.
നരേന്ദ്രൻ:— ബുദ്ധിപൂവ്വം സംസാരിക്ക, അനുജത്തി.
ചപല:— എനിക്ക ഒരുവനെ മാത്രമെ വിവാഹം ചെയ്യാവൂ. നിങ്ങൾക്ക വേണമെങ്കിൽ പലരേയും ഒന്നിച്ചു വിവാഹം ചെയ്യാം.
നരേന്ദ്രൻ:— കൊള്ളരുതാത്ത വത്തമാനം.
ചപല:— ഞാൻ പരമാത്ഥമാണ പറഞ്ഞതു്.
നരേന്ദ്രൻ:— നാം സംഗതിവിട്ട സംസാരിക്കുന്നു. ചേച്ചി, ഇഛക്ക വിരോധമായി ഒന്നും ചെയ്യരുതു്. നിങ്ങൾ അവിവാഹിതയായിരുന്നാലും എനിക്ക സങ്കടമില്ല. പക്ഷെ ദുരിതം അനുഭവിക്കാൻ ഒരു ബന്ധത്തിൽ ഏപ്പെടരുതു്. ബേബിയുടെ കാൎയ്യം ഞാൻ നോക്കിക്കൊള്ളാം. എന്താ ബേബി.
ചപല:— നിശ്ചയമായി, അങ്ങിനെതന്നെ. ഫല്ഗു ഏതെങ്കിലും ഒരു തൊഴിൽ സ്വീകരിച്ചു സമ്പാദ്യമുണ്ടാക്കവാനുറച്ചു. മററാരുവന്റെ ആദായംകൊണ്ട കഴിയുന്നതിൽ ഭേദം ചേട്ടന്റെ ആദായത്തിൽ പങ്കുകൊള്ളുകയല്ലെ.
മോഹിനി:— (സന്തോഷസന്താപങ്ങളോടെ) നിങ്ങൾ രണ്ടുപേരും കുട്ടികളാണ്. ഞാൻ നിങ്ങളെ ഹൃദയപൂവ്വം സ്നേഹിക്കും. എന്റെ മനസ്സാക്ഷിക്ക യോജിച്ചവിധത്തിലല്ലാതെ ഞാൻ ഒരിക്കലും വിവാഹം ചെയ്കയില്ലെന്നു വിശ്വസിച്ചുകൊൾവിൻ. എന്നെസംബന്ധിച്ചു് ആലോചിച്ചു നിങ്ങളുടെ പിഞ്ചുതല വ്യാകുലപ്പെടുത്തുകയില്ലെന്നു വാഗ്ദാനം ചെയ്യുമൊ?
നരേന്ദ്രൻ:— പ്രഫുല്ലനേക്കാൾ ബാസുവിനെ നിങ്ങൾ അധികം സ്നേഹിക്കുന്നുണ്ടെന്നാണൊ ഈ പറഞ്ഞതിന്റെ അർത്ഥം.
ചപല:— തടിച്ച ആളുകളോടുകൂടി ജീവിക്കുന്നതാണ ഭാഗ്യമെന്നു അമ്മയെപ്പോലെ ചേച്ചിയും വിചാരിക്കുന്നുണ്ടാവാം.
നരേന്ദ്രൻ:— ഭവനഭേദനവും, കവച്ചയും ഒരു തൊഴിലാക്കിയതിനു ശേഷമാണൊ ബാരിസ്റ്റരുമായി ഉപജീവിക്കുന്നതു്.
ചപല:— പ്രഫുല്ലനെ ഈകാലമൊക്കെ നിങ്ങൾ സ്നേഹിച്ചിരുന്നില്ലെ, ചേച്ചി. ഉണ്ടായിരുന്നു എന്നു എനിക്കു തോന്നുന്നു.
മോഹിനി:— നിങ്ങൾ പറയുന്നതുകേട്ടാൽ ഞാൻ ബാസുവിനെ കല്യാണം കഴിച്ചെന്നു തോന്നും. അവർ രണ്ടുപേരേയും കുറച്ചുനേരത്തേക്ക വിട്ടുകളയു

വിൻ. എന്തെല്ലാംവന്നാലും സംഗതികൾ ശുഭമായിവരും.

നരേന്ദ്രൻ:— അതെങ്ങിനെ. എങ്ങിനെയെങ്കിലും ആകട്ടെ. എല്ലാംചേച്ചിതന്നെ നല്ലപോലെ ആലോചിക്കു.

മോഹിനി:— ഞാൻ ഇപ്പോൾ നിങ്ങളെ വിട്ടുപിരിയും. എനിക്കു ചില എഴുത്ത് എഴുതുവാനുണ്ട്. (പോയി)

ചപല:— ചേച്ചിക്കു വേണ്ടതെല്ലാം അറിയാം. നാം അതിനുവേണ്ടി ക്ലേശിക്കേണ്ട. നമുക്കു കളിക്കാൻ പോകാം. ഇതെല്ലാം മറക്കാം. (രണ്ടുപേരും പോയി.)

---

# സാഹിത്യപരിഷൽ സപ്തമസമ്മേളനം.

(ഒരു സന്ദർശകന്റെ ചിന്തകൾ.)

സാഹിത്യപരിഷത്തിന്റെ ഏഴാം സമ്മേളനം പതിനെട്ടരക്കവികളുടെ ജന്മദേശമായ കോഴിക്കോട്ടുവെച്ചു സാമൂതിരിപ്പാടു തിരുമനസ്സിലെ സഹായസഹകരണങ്ങളോടുകൂടി നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു എന്നു കേട്ടപ്പോൾത്തന്നെ സമ്മേളനത്തിൽ സംബന്ധിക്കണമെന്നു ഞാൻ തീർച്ചയാക്കി പോരെങ്കിൽ ക്ഷണക്കത്തുകളും കിട്ടി. അതിനാൽ ആദ്യത്തെ സമ്മേളനദിവസംതന്നെ ചില സ്നേഹിതന്മാരൊന്നിച്ചു പുറപ്പെട്ടു. പതിനൊന്നുമണിയോടുകൂടി കോഴിക്കോട്ടെത്തി. സ്വാഗതസംഘം കാര്യദർശി ഞങ്ങളുടെ താമസത്തിനുവേണ്ട സൗകര്യങ്ങളെല്ലാം ചെയ്തുതന്നു. പക്ഷെ അവിടെച്ചെന്നപ്പോൾ കേട്ട ഒരു വർത്തമാനം ഞങ്ങൾക്ക് അല്പം ഇച്ഛാഭംഗം ഉണ്ടാക്കി. പ്രസംഗം ചെയ്വാൻ ഏററിരുന്ന ചില മഹാന്മാർ സമ്മേളനത്തിൽ സംബന്ധിക്കാൻതന്നെ നിശ്ചയിച്ചിട്ടില്ലത്രെ. ഇതറിഞ്ഞപ്പോൾ ഞങ്ങളുടെ കൂട്ടത്തിലുള്ള ഒരാൾ ഇങ്ങിനെ പറഞ്ഞു. "ഞാൻ ഒരു പ്രൌഢവിഷയത്തെപ്പററി ഒരു പ്രസംഗം ചെയ്യാമെന്ന് ഏൽക്കാമായിരുന്നു. എന്നാൽ എന്റെ പേർ നോട്ടീസ്സിൽ കാണും. പത്രക്കാർ പ്രസിദ്ധപ്പെടുത്തും. ഞാൻ ഒരു വലിയ പ്രാസംഗികനാണെന്ന് എല്ലാവരും തീർച്ചയാക്കും. ബുദ്ധിമുട്ടും പണച്ചിലവും കൂടാതെ കഴിക്കയും ചെയ്യാം" ഏതായാലും ഈ പ്രാസംഗികന്മാരുടെ പ്രവൃത്തി അത്ര അഭിനന്ദിക്കത്തക്കതായി തോന്നിയില്ല. കൃത്യമായിമൂന്നു മണിക്കു സ

സമ്മേളനം ആരംഭിച്ചു. വിശാലമായ സമ്മേളനപ്പന്തൽ അതിഭംഗിയായി അലങ്കരിക്കപ്പെട്ടിരുന്നു. അനവധി ആളുകൾക്കു സൗകര്യമായി ഇരിക്കത്തക്ക ഏർപ്പാടുകളും ഉണ്ടായിരുന്നു. പക്ഷെ സന്ദർശകന്മാരുടേയും പ്രതിനിധികളുടേയും സംഖ്യ വളരെ കുറവായിരുന്നു. കൊച്ചിയിൽനിന്നും തിരുവിതാംകൂറിൽനിന്നും വന്നവരുടെ സംഖ്യ കൈവിരൽകൊണ്ട് എണ്ണാവുന്നേടത്തോളമെ ഉണ്ടായിരുന്നുള്ളു. കേളികേട്ട സാഹിത്യകാരന്മാർ ഈ രണ്ടു സംസ്ഥാനങ്ങളിലാണ് അധികമുള്ളതെന്നാണു ഞാൻ ധരിച്ചിട്ടുള്ളതു്. അവരിൽ അധികവും സമ്മേളനമായി നിസ്സഹകരിച്ചതു മറെറാരു ഇച്ഛാഭംഗത്തിനിടയായി. ഈ കണക്കിനു പരിഷത്തിന്റെ ഭാവി എന്തായിരിക്കുമെന്നുള്ളതിനെപ്പററി അല്പം ഉൽക്കണ്ഠയില്ലാതിരുന്നില്ല. സ്വാഗതസംഘാദ്ധ്യക്ഷനായ ശ്രീമാൻ പാട്ടത്തിൽ നാരായണമേനോന്റെ പ്രസംഗത്തിൽ വലിയ കാൎയ്യമൊന്നുമുണ്ടായിരുന്നില്ല. അനേകം കവിവീരന്മാരുടെ ജന്മദേശമായ കോഴിക്കോട്ട് ഇക്കാലത്തു സാഹിത്യകാരന്മാരുടെ എണ്ണം വളരെ കുറഞ്ഞിട്ടുണ്ടെന്നും ഈ സംഗതി സാഹിത്യത്തിൽ യാതൊരു സ്ഥാനവുമില്ലാത്ത തന്നെ സ്വാഗതസംഘാദ്ധ്യക്ഷനായി തിരഞ്ഞെടുത്തതിൽ നിന്നു വ്യക്തമാകുന്നുണ്ടെന്നും മററും സ്വതസ്സിദ്ധമായ വിനയത്തോടുകൂടി പ്രസ്താവിച്ചു. പരിഷത്ത് ഇതേവരെ എന്തെല്ലാം സാധിച്ചിട്ടുണ്ടെന്നും ഇനി എന്തെല്ലാമാണു സാധിക്കേണ്ടതായിട്ടുള്ളതെന്നും അതിനുള്ള മാൎഗ്ഗങ്ങളെന്തെല്ലാമാണെന്നുമുള്ളതിനെപ്പററി ഈ വക പ്രസംഗങ്ങളിൽ പ്രതിപാദിക്കുന്നതു് ഉചിതമായിരിക്കും. പക്ഷെ ഒരു ത്രൈമാസിക നടത്തിവരുന്നുണ്ടെന്നുള്ളതിലധികം പരിഷത്തു കാൎയ്യമായിട്ടൊന്നും സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ചില സമ്മേളനങ്ങളുടെ റിപ്പോർട്ടുകൾ കൂടി ഇതേവരെ പ്രസിദ്ധപ്പെടുത്താത്തതുകൊണ്ടു അവിടെ നടന്നതു് എന്തെല്ലാമാണെന്ന് അധികംപേൎക്കും അറിവാൻ തരമില്ല. കൊല്ലംതോറും ചില സാഹിത്യകാരന്മാർ ഒരു ദിക്കിൽ കൂടി ചില പ്രസംഗങ്ങൾ നടത്തുകയും ചില പ്രമേയങ്ങൾ പാസ്സാക്കുകയും മററും ചെയ്തതുകൊണ്ടുമാത്രം പരിഷത്തിന്റെ ഉദ്ദേശ്യം സാധിക്കുന്നതല്ല. ഒരു പരിഷത്തിൽ നടന്നതെല്ലാം അടുത്ത പരിഷത്തിൽ വിസ്മരിച്ചുകളയുന്നു. അതിനെ തുടൎന്നു പ്രവൎത്തിച്ചാൽ മാത്രമെ പുരോഗതി സാദ്ധ്യമാകയുള്ളു. പ്രൌഢസരസങ്ങളായ പ്രസംഗങ്ങൾ കഴിഞ്ഞ പരിഷത്തുകളിലെല്ലാം നടന്നിട്ടുണ്ടെങ്കിലും അവയ്ക്കു പ്രത്യേകം ഉദ്ദേശ്യമൊന്നുമില്ലാത്തതുകൊണ്ടു തൽക്കാലം ശ്രോതാക്കളെ രസിപ്പിക്കാൻ മാത്രമെ പൎയ്യാപ്തമായിട്ടുള്ളു. പരിഷത്തിൽ കൊണ്ടുവരുന്ന പ്രമേയങ്ങളെ അടിസ്ഥാനപ്പെടുത്തിയായിരിക്കണം പ്രസംഗങ്ങളധികവും. പ്രമേയങ്ങൾ പാസ്സായാൽ ഒന്നെങ്കിലും അടുത്ത പരിഷത്തിനു മുമ്പിൽ നടപ്പിൽ വരുത്തുവാൻ സാധിച്ചില്ലെങ്കിൽ അനവധി ധനം

വ്യയംചെയ്തും ബുദ്ധിമുട്ടുകൾ സഹിച്ചും കൊല്ലംതോറും ഇങ്ങിനെ സമ്മേളനങ്ങൾ നടത്തുന്നതുകൊണ്ട് എന്തൊരു പ്രയോജനമാണ് ഉണ്ടാവുന്നതെന്നു മനസ്സിലാകുന്നില്ല. അപ്പൻതമ്പുരാൻ തിരുമനസ്സിലെ അദ്ധ്യക്ഷപ്രസംഗത്തിൽ ശ്രദ്ധേയങ്ങളായ രണ്ടു സംഗതികളാണു പറഞ്ഞത് 'നമുക്കു കൊയനയാണുവേണ്ടതു്. പക്ഷെ ആളുകൾക്കു പഞ്ചസാര കഴിക്കാനാണ് ഇഷ്ടം' ഇതു് എത്രയോ ശരിയാണെന്ന് ഈ സമ്മേളനംതന്നെ തെളിയിച്ചു. ചില പ്രസംഗങ്ങൾ കൊയനയും ചിലതുകൾ തനിപ്പഞ്ചസാരയും ആയിരുന്നു. മഹാകവി ഉള്ളൂർ പരമേശ്വരയ്യരുടെ "സാമൂതിരി കോവിലകവും സാഹിത്യവും" എന്ന പ്രസംഗം സദസ്യരുടെ ക്ഷമയെ സാമാന്യത്തിലധികം പരീക്ഷിച്ചു. പ്രസംഗം എന്ന വ്യാജേന അനവധി സംസ്കൃതശ്ലോകങ്ങൾ ഉദ്ധരിക്കയാണ് അദ്ദേഹം ഉണ്ടായതു്. 'പ്രൌഢം' 'ഗംഭീരം' എന്നെല്ലാം ഒന്നോ രണ്ടോ പണ്ഡിതകേസരികൾ അദ്ദേഹത്തിൻെറ പ്രസംഗത്തെപ്പററി പറഞ്ഞുവെങ്കിലും മററുള്ളവക്കാക്കും ആ പ്രസംഗത്തിൻെറ രസികത്വം മനസ്സിലാക്കാൻ കഴിഞ്ഞില്ല. എങ്കിലും മഹാകവിയെക്കുറിച്ചുള്ള ബഹുമാനാതിശയത്താൽ സദസ്യർ ക്ഷമയോടുകൂടി കേട്ടു. കഥകളിയെപ്പററിയുള്ള ഒരു ശിരോമണിയുടെ പ്രസംഗം കേൾക്കാൻ അത്രത്തോളംതന്നെ അവക്കു ക്ഷമയുണ്ടായില്ല. പ്രസംഗം ആരംഭിച്ചപ്പോൾതന്നെ അക്ഷമാസൂചകങ്ങളായ ശബ്ദങ്ങൾ പുറപ്പെട്ടുതുടങ്ങി. ഹസ്താരവങ്ങൾകൊണ്ടും പാദാരവങ്ങൾകൊണ്ടും ഹാൾ മുഴങ്ങി. ഒടുവിൽ അദ്ധ്യക്ഷൻെറ ഉപദേശപ്രകാരം അദ്ദേഹം പ്രസംഗം നിത്തുവാൻ നിർബന്ധിതനായി. ഇതിൻെറ കയ്പ് അകറ്റുന്നുണ്ടായ പ്രസംഗം തീത്തു. 'ഹാസസാഹിത്യം' എന്ന വിഷയത്തെ അധികരിച്ചു ചെയ്ത മിസ്റ്റർ പുത്തേഴത്തു രാമൻമേനോൻെറ പ്രസംഗം ആപാദമധുരമായിരുന്നു. അതു് ഒരു മണിക്കൂറിലധികം നീണ്ടുനിന്നെങ്കിലും കുറേക്കൂടി കേട്ടാൽകൊള്ളാമെന്നുള്ള ആഗ്രഹമാണു സദസ്യർ പ്രകാശിപ്പിച്ചതു്. പക്ഷേ ചേതസ്സമാകഷകമായ ഈ പ്രസംഗത്തിൽ മുങ്ങിത്തപ്പിയാൽകൂടി ഗ്രാഹ്യമായ ഒരു സംഗതിയും ലഭിക്കയില്ലെന്നുള്ളതാണു വിസ്മയാവഹമായിരിക്കുന്നതു്. ഇങ്ങിനെ പ്രസംഗങ്ങളെല്ലാം കൊയനയായിട്ടോ പഞ്ചസാരയായിട്ടോ ഭവിച്ചതിനാൽ അതുകൾകൊണ്ടു പറയത്തക്ക പ്രയോജനമൊന്നും ഉണ്ടായില്ല. പ്രത്യേക ഉദ്ദേശ്യങ്ങളില്ലാതെ ചെയ്യുന്ന പ്രസംഗങ്ങളെല്ലാം ഇത്തരത്തിലല്ലാതെ ആവാൻ തരമില്ല. പ്രസംഗമത്സരപരീക്ഷയുടെ കഥ ഇതിലും പരുങ്ങലായിരുന്നു. വിദ്യാത്ഥികളാണ് ഇതിൽ പങ്കുകൊണ്ടതു്. പ്രസംഗത്തിന് അനുവദിച്ചിരുന്ന സമയം അഞ്ചുമിനിട്ടു മാത്രമാണ്. പ്രസംഗവിഷയം പ്രസംഗമണ്ഡപത്തിൽ കയറുമ്പോഴാണ് ഓരോ വിദ്യാത്ഥിയേയും അറിയിക്കുന്നതും. ഇങ്ങിനേയുള്ള പരീക്ഷ ആലോചിക്കാതെ വല്ല

തും പറവാൻ വിദ്യാൎത്ഥികളെ പ്രോത്സാഹിപ്പിക്കുകയാണ ചെയ്യുന്നതു്. എങ്കിലും ചില വിദ്യാൎത്ഥികൾ ഒരു സൂത്രം പ്രയോഗിക്കാതിരുന്നില്ല. ഏതുപ്രസംഗത്തിലും കൊള്ളിക്കാവുന്ന ചില വാചകങ്ങൾ അവർ കാണാതെ പഠിച്ചിട്ടുണ്ടായിരുന്നു. അതുകൾ സദസ്സിൽ വെച്ചു വിളമ്പി കൃതാൎത്ഥരായി. ഒരു വിദ്യാൎത്ഥിയുടെ പ്രസംഗം 'ദ്രാവിഡഹിമഗിരിഗള്വത...... .............എന്ന ഒരു ശ്ലോകത്തിൽ കഴിച്ചുകൂട്ടി. വിഷയത്തെപ്പററി സ്വല്പമെങ്കിലും ആലോചിക്കാതെ ആരേയും -- പ്രത്യേകിച്ചു വിദ്യാർത്ഥികളെ— ഒരിക്കലും പ്രസംഗിപ്പാൻ അനുവദിക്കരുതെന്നുള്ള സംഗതി ഇനിയെങ്കിലും പരിഷത്തിൻെറ അധികൃതന്മാർ ധരിച്ചാൽ നന്ന്.

അക്ഷരശ്ലോകപരീക്ഷ ഇക്കൊല്ലവും ഉണ്ടായി. എന്നാൽ ചിലർ ചൊല്ലിയതു് അധികവും സംസ്കൃതശ്ലോകങ്ങളായിരുന്നു. ഇതിൻെറ അനൗചിത്യത്തെ സദസ്യരിൽ ചിലർ ചൂണ്ടിക്കാണിക്കാതിരുന്നില്ല. പക്ഷെ ഇതിനെ സംബന്ധിച്ച നിശ്ചയങ്ങളൊന്നും കാലേക്കൂട്ടി ചെയ്തിട്ടില്ലാത്ത അവസ്ഥയ്ക്കു് അതുകൾ സ്വീകരിക്കണമെന്നു പരമേശ്വരയ്യർഅവർകൾ അഭിപ്രായപ്പെട്ടു. 'മോറെന്തൊരു വിയക്കണൊ വിശറണൊ വീശാളണൊ വീശണൊ' എന്നിത്യാദിയായ ഒരു ശ്ലോകമാണ് ഒരാൾ ചൊല്ലിയതു്. ജഡ്ജിമാർ അതു സ്വീകരിക്കയുംചെയ്തു. അപ്പോഴേക്കും പരീക്ഷയിൽ പങ്കുകൊണ്ടിരുന്ന ഒരാൾ എഴുന്നേററു പോയി. അദ്ദേഹം നിശ്ചയമായും ഒന്നാംസമ്മാനം വാങ്ങുമായിരുന്നു. ഞാൻ ഇതിൽ പങ്കുകൊണ്ടില്ലല്ലൊ എന്നുള്ള വ്യസനം അപ്പോഴാണ് എനിക്കുണ്ടായതു്. എനിക്കു കവിത്വമില്ലെങ്കിലും 'ഭന്തായതുഭ്യം നമഃ' എന്നവസാനിക്കുന്ന കൊച്ചുനമ്പൂതിരിയുടെ ശ്ലോകത്തിൻെറ ജാതിയിലുള്ള പദ്യങ്ങൾ ഉണ്ടാക്കാൻ യാതൊരു പ്രയാസവും തോന്നുന്നില്ല. അങ്ങിനെയുള്ള പദ്യങ്ങളെ സംബന്ധിച്ചിടത്തോളം അർത്ഥത്തിൻെറ കാൎയ്യം ആലോചിക്കാനില്ലല്ലൊ. ഏതക്ഷരം വന്നാലും മററുള്ളവരെപ്പോലെ കുഴങ്ങേണ്ടിവരുന്നതുമല്ല. ചെന്നെങ്കിൽ ഒന്നാം സമ്മാനം വാങ്ങാമായിരുന്നു. അതില്ലെങ്കിലും തോൽക്കാതെ കഴിച്ചുകൂട്ടാമെന്നുള്ളതിനു സംശയമില്ല. ഏതായാലും അടുത്ത പരിഷത്തിൻെറ കാൎയ്യപരിപാടിയിൽ ഈ ഒരു ഇനം ഉൾപ്പെടുത്തുന്ന പക്ഷം അതിനെ സംബന്ധിച്ച കാലേക്കൂട്ടി വേണ്ടപോലെ ആലോചിച്ചു ചില നിശ്ചയങ്ങൾ ചെയ്തുവയ്ക്കേണ്ടതാണെന്നു ഭാരവാഹികളെ ഓൎമ്മപ്പെടുത്തുന്നു.

പരിഷത്തിൽ ചൊല്ലിയ കവിതകളെപ്പററി അധികമൊന്നും പറവാനില്ല. കവിതയുള്ള കവിതകൾ ഒന്നോ രണ്ടോ ഉണ്ടായിരുന്നു. ശിഷ്ടമുള്ളവയുടെ രസികത്വം മനസ്സിലാവാനുള്ള സഹൃദയത്വം എനിക്കില്ലാതെപോയി. വിദ്വാൻ ശങ്കരക്കുറുപ്പു അവർകൾ മനസ്സില്ലാമനസ്സോ

ട്ടുകൂടി ഒരു കവിത വായിച്ചു. അദ്ദേഹത്തിന്നു പരിഷത്തിനോട് ഇത്ര വൈരാഗ്യം വരുവാനുള്ള കാരണമെന്താണെന്നു മനസ്സിലാകുന്നില്ല. ഏതായാലും ആ വൈരാഗ്യം അവിടെവെച്ചു പ്രകാശിപ്പിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. 'ശ്രീഭുവനം' എന്നുതുടങ്ങിയ ഒരു കുറത്തിപ്പാട്ടും അതുപോലെയുള്ള ചില പഴകിയ പാട്ടുകളും വളരെ തെററുകളോടും അശേഷം കർണ്ണസുഖം നൽകാത്തവിധത്തിലും ചിലർ ചൊല്ലിയതു് എന്തിനാണെന്നു മനസ്സിലായില്ല.

പ്രദർശനം ഇത്തവണ നാമമാത്രമായിട്ടേ ഉണ്ടായുള്ളു. പലതവണയും പ്രദർശിപ്പിച്ച ചത്ത മാസികാശിശുക്കളേയാണു പ്രദർശനശാലയിൽ കാൎയ്യമായി കണ്ടതു്. ഇതു കേരളീയരുടെ ആരംഭശൂരപ്രദർശനമാണെന്നു പറഞ്ഞാൽ ഏറെക്കുറെ ശരിയായിരിക്കും. പുതുതായി പ്രദർശിപ്പിച്ചതു സാമൂതിരിക്കോവിലകത്തെ ഈറ്റവെയ്പിലുള്ള ചില ഗ്രന്ഥങ്ങൾ മാത്രമാണു്. അതുകൾ കൈകൊണ്ടുതൊടാൻ പാടില്ലെന്നു് അവിടെ എഴുതിപ്പതിച്ചിട്ടും ഉണ്ടായിരുന്നു അതിനാൽ ഏതേതു വിഷയങ്ങളേപ്പററിയാണു് ഈ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നതെന്നു നോക്കിക്കണ്ടുപിടിക്കേണ്ട ഭാരം സന്ദർശകന്മാൎക്കു കൂടാതെ കഴിഞ്ഞു.

ഇത്തവണ അധികം പ്രമേയങ്ങളൊന്നും അവതരിപ്പിക്കാഞ്ഞതു് ഒരുവിധം ആശ്വാസകരം തന്നെ. പ്രമേയങ്ങൾ പ്രവൃത്തിയിൽ കൊണ്ടുവരുന്നതു് അത്ര എളുപ്പമായ കാൎയ്യമല്ലെന്നു സമ്മതിക്കാം. പക്ഷെ അതിനുവേണ്ട പ്രയത്നങ്ങൾകൂടി ചെയ്യാത്തപക്ഷം പുതിയ പ്രമേയങ്ങൾ അവതരിപ്പിക്കുന്നതുകൊണ്ടു ഫലമൊന്നുമുണ്ടാവാനിടയില്ല. 'കേരളത്തിലെ സാഹിത്യകാരന്മാർ' എന്ന പേരിൽ ഒരു ഗ്രന്ഥപരമ്പര ഈ പരിഷത്തിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കണമെന്നു കോട്ടയ്ക്കൽവെച്ചു നടന്ന സമ്മേളനത്തിൽ തീൎച്ചപ്പെടുത്തുകയുണ്ടായി. ഇതിന്നായി ചില പ്രസിദ്ധസാഹിത്യകാരന്മാരെ ചുമതലപ്പെടുത്തിട്ടും ഉണ്ടായിരുന്നു. അതുപോലെ 'ഇംഗ്ലീഷ് ഹോം യൂണിവേഴ്സിററി ലൈബ്രറി'യുടെ മാതിരിയിലുള്ള ഒരു ഗ്രന്ഥപരമ്പര യോഗ്യന്മാരേക്കൊണ്ടു് എഴുതിച്ചുപ്രസിദ്ധപ്പെടുത്തുന്നതിനു വേണ്ട നടപടികൾ ശ്രീമാൻ എ. ഗോപാലമേനോൻ, സി. അച്യുതമേനോൻ മുതലായവരടങ്ങിയ ഒരു നിർവാഹകസംഘം നടത്തണമെന്നു തിരുവനന്തപുരത്തുവെച്ചു കൂടിയ പരിഷത്തിലും തീർച്ചയാക്കി. എന്നാൽ ഇക്കാൎയ്യത്തിൽ ചുമതലപ്പെട്ടവർ തങ്ങളുടെ കൃത്യം നിർവഹിച്ചിട്ടുണ്ടോ എന്നും ഇല്ലെങ്കിൽ അതിലേക്കുണ്ടായ വൈഷമ്യങ്ങളെന്തെല്ലാമാണെന്നും അദ്ധ്യക്ഷപ്രസംഗത്തിൽ സ്പഷ്ടമാക്കുകയും മേൽവേണ്ടുന്ന നടപടികളേപ്പററി യോഗം ആലോചിക്കുകയും ചെയ്യേണ്ടതു് അത്യാവശ്യമായിരുന്നു. അങ്ങിനെയൊന്നും ഇത്തവണ ഉണ്ടാകാത്തതിൽ ആശ്ചൎയ്യപ്പെടുവാനില്ല. പ്രമേയങ്ങൾ

പാസ്സാക്കുക എന്ന ഒരു ചടങ്ങ് എല്ലാത്തവണയും അനുസരിക്കണമെന്നു മാത്രമെ ഭാരവാഹികൾ കരുതാറുള്ളു. അതുപോലെ നിഘണ്ടുനിർമ്മാണത്തെ സംബന്ധിച്ചു ഭാരവാഹികൾ എന്തെല്ലാം പ്രവർത്തിച്ചിട്ടുണ്ടെന്ന് ആർക്കും അറിഞ്ഞുകൂടാ. കലാമണ്ഡലത്തെപ്പററി ഒരു പ്രമേയം ഇത്തവണ കൊണ്ടുവന്നതു വെറും വാദപ്രതിവാദത്തിനു മാത്രമായിട്ടാണ്. ശ്രീമാൻ പാട്ടത്തിൽ നാരായണമേനവനാണ് ഈ പ്രമേയം അവതരിപ്പിച്ചതു്. പക്ഷെ അദ്ദേഹം പ്രമേയം വായിച്ചുനോക്കിയില്ലെന്ന് അദ്ദേഹത്തിൻെറ പ്രസംഗത്തിൽനിന്നു സ്പഷ്ടമായി. എന്നുതന്നെയല്ല പ്രമേയം വായിക്കുന്നതിനുതന്നെ അദ്ദേഹത്തിനു മറെറാരാളുടെ സഹായം വേണ്ടിവന്നു. ഇതിനു ഹേതുഭൂതൻ ഒരു നല്ലസാഹിത്യകാരനെന്നപോലെ ഒരു നല്ല നടനെന്നും പേരുകേട്ടിട്ടുള്ള ഈ. വി. കൃഷ്ണപിള്ള അവർകളാണ്. കലാമണ്ഡലത്തെക്കുറിച്ച് അദ്ദേഹത്തിനുള്ള അഭിപ്രായം പല അവസരങ്ങളിലും സ്പഷ്ടമാക്കീട്ടുണ്ട്. ഈ സ്ഥാപനത്തിൻെറ ഉദ്ദേശ്യങ്ങളിൽ പ്രധാനമായ ഒന്നു നശിച്ചുപോകാറായിരിക്കുന്ന കഥകളിയെ പരിഷ്ക്കരിച്ചു പുനജ്ജീവിപ്പിക്കണമെന്നുള്ളതാണ്. വള്ളത്തോൾ ഇതു തൻെറ ജീവിതത്തിലെ പ്രധാന ഉദ്ദേശ്യമെന്നപോലെ കരുതിവരുന്നു. ശ്രീമാൻ കൃഷ്ണപിള്ളയാണെങ്കിൽ ഇതിനുവേണ്ടി അനവധി ധനം വ്യയംചെയ്യുന്നതു വ്യത്ഥമാണെന്നും ആ ധനം വേറെ പ്രകാരത്തിൽ വിനിയോഗിക്കേണ്ടതാണെന്നും തുറന്നു പറഞ്ഞിട്ടുണ്ട്. പരസ്പരവിരോധമായ ഈ അഭിപ്രായങ്ങൾ ഇവക്കുള്ളപ്പോൾ ഇങ്ങിനെ ഒരു പ്രമേയം അവതരിപ്പിക്കുന്നതു് അനാവശ്യമായ വഴക്കുകൾക്കു കാരണമാകുമെന്നു മിസ്റ്റർ പിള്ളക്കു കാലേക്കൂട്ടി അറിയാൻ ഇടയുണ്ടായിരുന്നു. പക്ഷെ യോഗത്തെ ഒന്നു സജീവമാക്കിത്തീക്കാനായിരിക്കുമൊ ഇതിന്നിടവരുത്തിയതെന്ന് അറിഞ്ഞുകൂടാ. കുന്നത്തു ജനാദ്ദനമേനോൻ അവർകൾ പറഞ്ഞപോലെ പരിഷത്തു് ഒരു ഉന്നതനിലയിലെത്തുകയും അതിൻെറ അഭിപ്രായങ്ങൾക്കു പ്രാമാണ്യം സിദ്ധിക്കുകയും ചെയ്യുന്ന കാലത്തു് ഇങ്ങിനെ ഒരു പ്രമേയം കൊണ്ടുവരുന്നതു നിഷ്പ്രയോജനമായിരിക്കയില്ല. കുറെ കശപിശയെല്ലാം ഉണ്ടാക്കിത്തീത്തതിൻെറശേഷം പ്രസ്തുതപ്രമേയം അടുത്ത പരിഷത്തിൽ ആലോചനയ്ക്കെടുക്കാമെന്നു തീരുമാനിച്ചു.

പരിഷത്തിൽ കൊണ്ടുവന്ന മററു പ്രമേയങ്ങളെ സംബന്ധിച്ചൊ അവിടെ നടന്ന മററുസംഗതികളെപ്പററിയൊ അധികമൊന്നും പറയേണ്ട ആവശ്യം കാണുന്നില്ല. ആകപ്പാടെ സമ്മേളനം വിജയമായി കലാശിച്ചുവെന്നു പറവാൻപാടില്ല. ഒരു വിദ്യാത്ഥിസമാജത്തിൻെറ വാഷികയോഗത്തിനുള്ളതിലധികമായ ഗൌരവം ഇതിനു കല്പിക്കാമൊ എന്നു സംശയമാണ്. ഉള്ളൂർ പരമേശ്വരയ്യരവർകളും അപ്പൻതമ്പുരാൻ തിരുമനസ്സ

കൊണ്ടും പരിഷത്തിന്റെ ഉയർച്ചയ്ക്കുവേണ്ടി അശ്രാന്തപരിശ്രമം ചെയ്യുന്നുണ്ടെന്നുള്ളതു് നിസ്തർക്കമാണു്. അതുപോലെ ആത്മാർത്ഥമായി പ്രയത്നിക്കുവാൻ പത്തു സാഹിത്യകാരന്മാർ തികച്ചുണ്ടെങ്കിൽ പരിഷത്തിന്റെ ഭാവിയെക്കുറിച്ചു ഭയപ്പെടുവാനില്ല. അടുത്ത പരിഷത്തു് എല്ലാ സാഹിത്യകാരന്മാരും ഒത്തുചേർന്നു പൂർണ്ണവിജയമാക്കിത്തീർക്കുമെന്നു വിശ്വസിക്കുകയും അതിനായി വിഘ്നേശ്വരനെ പ്രാർത്ഥിക്കയുംചെയ്യുന്നു. അതിഥികളുടെ താമസത്തിനും ഭക്ഷണത്തിനും മററും വേണ്ടി ചെയ്തിട്ടുള്ള ഏർപ്പാടുകൾ സ്തുത്യർഹമായിരുന്നു. ഇക്കാര്യത്തിൽ ശ്രീമാന്മാരായ ഉണ്ണികൃഷ്ണൻനായരേയും കരുണാകരൻനായരേയും എത്രതന്നെ അഭിനന്ദിച്ചാലും മതിയാവുന്നതല്ല.



# തിരുവമ്പാടി നായർസമാജത്തിൽ വായിച്ച ഒരു വഞ്ചിപ്പാട്ട്.

കുണ്ടൂർ നാരായണമേനോൻ.

നായർസമാജത്തിന്നേറെനന്മമേന്മേൽത്തരട്ടെ-യാ
നായർസമുദായാദ്ധ്യക്ഷനമ്പാടിക്കൃഷ്ണൻ
ആയുധപ്പയററാരുമ, വീര്യശൌര്യസത്യദാനാ-
ദ്യായതഗുണങ്ങൾക്കെല്ലാമാധാരമായി,
പോയകാലം കേരളത്തിൽനായകന്മാരായിരുന്ന
നായന്മാർതൻകഥയെത്രപരുങ്ങലായി.
കായികാഭ്യാസങ്ങൾചെയ്യും കളരിയിൽ കച്ചകെട്ടി
ക്കായത്തിൻകരുത്തുകൂട്ടും നായരാരിപ്പോൾ?
ഐകമത്യമഭിവൃദ്ധിക്കാകവേകാരണമെന്നു
നേർകഥിച്ചാലതിങ്ങാരുവിശ്വസിക്കുന്നു?
ദേശത്തിൻപ്രാമാണികരും ദൈവസന്നിധിയിൽക്കൂടി
ദ്ദേശകാര്യമാലോചിക്കും ചെറുസദസ്സായ്
ദേശക്കൂട്ടാമതിൻമീതെനാട്ടുകൂട്ടമിവയെത്ര
മോശമായ്തന്നന്മയാരുമോർക്കാതായല്ലോ.
നന്നായൊരാളെന്നാലവൻതന്നുടെഗുണംകെടുപ്പാ-

നൊന്നായുത്സാഹിച്ചീടുന്ന മററുള്ളോരിപ്പോൾ
ഈയസൂയാകലുഷിതമായമനഃസ്ഥിതിവന്നു-
പോയാലൈകമത്യം പമ്പകടക്കുമല്ലോ.
കാമക്രോധലോഭാസൂയനാരകദ്വാരങ്ങൾവിട്ടു
നാമൊരുമയോടുകൂടി സ്വാത്ഥമോക്കാതെ,
പ്രേമമോടെനാട്ടാരെല്ലാം സോദരരെന്നോത്തവക്കു
ക്ഷേമമേററാനെന്നും നന്നായ് ശ്രമിച്ചിടേണം.
കാലചക്രഭ്രമത്തിങ്കൽ പുറപ്പെട്ടടിക്കിലൊരു
കാലമെല്ലാമെത്തുമെന്നും ശാസ്ത്രജ്ഞർചൊൽവൂ
മേലേനിന്നതൊക്കെ ക്രമാൽകീഴിലായുമവപിന്നെ
മേലെയായും കാൺമൂചക്രംതിരിയുമ്പോൾനാം.
ആകയാലിത്താഴ്ചയിൽനാമാകുലപ്പെടേണ്ടതില്ല
പോകയായിവീണ്ടുമിനി പണ്ടത്തെത്തിക്കിൽ
പാകമായതിന്നുള്ളോരു ലക്ഷണങ്ങളോരോന്നായി
ലോകത്തിലെവിടേയും നാമിന്നുകാണുന്നു.
നമ്മുടെയിസമാജത്തിലൈകമത്യംമുതലായ
നന്മനാളിൽനാളിൽകൂടിവരുന്നതില്ലേ?
നമ്മുടെദേശക്കാരെനാം സോദരരെപ്പോലെയോക്കു-
മമ്മനഃസ്ഥിതിക്കും നമ്മൾ ശ്രമിക്കുന്നില്ലേ?
വരി-പിടിയരിതൊട്ടുപിരുവുകളതിൽചേൻന്നു
തറവാടിനൊക്കെക്ഷേമം വളത്താനല്ലേ?
വായനശാലയുംചെറുപുസ്തകശാലയും നമ്മാ-
ലായപോലറിവവക്കു കൊടുപ്പാനല്ലോ.
പോയകാലത്താന്നനന്മയീവിധം നാം മേല്പോട്ടേക്കു
പോയാൽകിട്ടുമെന്നുമിപ്പോഴൂഹിക്കാമല്ലോ.
ഈവിധവുമിതിലേറെക്ഷേമമായുംകേരളമാം
ഭൂവിലെങ്ങും സമാജങ്ങൾ കാണുന്നുനമ്മൾ
ഈയല്പാല്പശ്രമംനമ്മൾ ചെയ്തുകൊണ്ടിരുന്നാൽ പോരും
തോയത്തുള്ളിയേറെച്ചേൻന്നാൽ കടലായ് ത്തീരും.
ആയതുകൊണ്ടെല്ലാരും നാമൊത്തുചേൻന്നിത്യം സമു-
ദായത്തിൻെറനന്മയ്ക്കായി പ്രയത്നംചെയ്ക.
നായർസമുദായത്തിന്നുനന്മമേന്മേൽതരട്ടെയാ-
നായർസമുദായനാഥനമ്പാടിക്കൃഷ്ണൻ.

—~~~~~—

# ഒരു അസി: ഇൻസ്പെക്ടരുടെ ഒരുദിവസത്തെ ജോലി.

തുടച്ച്

(സി. ജി.)

വഴിയുടെ വൈഷമ്യം മാത്രമല്ല ഈ സ്കൂൾ പരിശോധകന്മാക്ക ദുഷ്പ്രാപമാക്കിയതു്. പരിശോധകന്മാരുടെ ഡിസ്ട്രിക്ടുകളുടെ വൈപുല്യവും സ്കൂളുകളുടെ ധാരാള്യവും ഈ വിഷമാവസ്ഥയെ വദ്ധിപ്പിച്ചു. രണ്ടു കൊല്ലം മുൻപുവരെ അംബികാപുരം ഡിസ്ട്രിക്ടും മധുമലഡിസ്ട്രിക്ടും ഒരസി: ഇൻസ്പെക്ടരുടെ കീഴിലായിരുന്നു. അതുകൊണ്ടു് മധുമലയിൽനിന്നും ചക്കടാവണ്ടിയിൽകയറി "എല്ലും മുള്ളും നറുങ്ങി" ചിലപ്പോൾ "പല്ലും പോയി" അംബികാപുരത്തെത്തുന്ന ഇൻസ്പെക്ടർ മനുഷ്യനായതുകൊണ്ടു അംബികാപുരം സത്രത്തിൽവച്ചുതന്നെ ആ ഡിസ്ട്രിക്ടിലുള്ള മിക്ക പള്ളിക്കൂടങ്ങളുടേയും പരിശോധനം നടത്തിവന്നതിൽ അത്ഭുതപ്പെടാനില്ല. അസി: ഇൻസ്പെക്ടരന്മാരെ എപ്പോഴും കുററംപറയുന്ന പ്രധാനപരിശോധകന്മാരും ഡയറക്ടരന്മാരും അവരുടെ സ്പെഷൽകാറുകളിൽ ഇരുന്നുകൊണ്ടെങ്കിലും ഈ പ്രദേശങ്ങളിൽ എത്തിനോക്കുകപോലും ചെയ്തിട്ടില്ല. ഈയിടെ ഒരു പള്ളിക്കൂടത്തിൻെറ സ്ഥാനം നോക്കാൻവന്ന ഡയറക്ടർ മോട്ടാർ കാറിൽനിന്നും ഇറങ്ങി സാമാന്യം നല്ല റോഡിൽകൂടി ഒരു ഫർലാംഗു് നടന്നശേഷം ഒരു ഫർലാംഗുകൂടി അകലത്തായിരുന്ന സ്ഥാനംനോക്കാതെ അസി: ഇൻസ്പെക്ടരെ ചീത്തപറഞ്ഞുകൊണ്ടു തൻെറ കാറിലേക്കു വലിഞ്ഞുകയറി. എങ്കിലും ഏതു മലമണ്ടയിലുള്ള പള്ളിക്കൂടവും അസി: ഇൻസ്പെക്ടർ ആണ്ടിൽ രണ്ടും മൂന്നും പ്രാവശ്യം മുന്നറിവുകൂടാതെ സന്ദശിച്ചു പരിശോധിച്ചില്ലെങ്കിൽ അവരുടെ മൂക്കുചെത്തിക്കളയുമെന്നു സക്യുലറയയ്ക്കാൻ ഇവക്കു കൂസലുമില്ല. സ്വാത്ഥത്തിൻെറ പാരമ്യം നോക്കുക. അസി: ഇൻസ്പെക്ടർ എവിടെ ആഹാരം കഴിക്കും! എവിടെ കിടക്കും! ഇതൊന്നും അധികാരധുരംധരന്മാർ ആലോചിക്കുകയില്ല. അതുകൊണ്ടു മാനേജരന്മാരേയൊ, വാദ്ധ്യാന്മാരേയൊ ഉപദ്രവിക്കാതിരിക്കാൻ അസി: ഇൻസ്പെക്ടരന്മാക്കും നിവൃത്തിയില്ല. മാസത്തിൽ അരരൂപമാത്രം സഞ്ചാരപ്പടിയുള്ള ശിപായിയേക്കൂടി കൂടെ കൊണ്ടുപോയാൽ തനിക്കുതന്നെ ചിലവിനില്ലാത്ത അസി: ഇൻസ്പെക്ടർ ശിപായിയുടെ ചിലവിനുംകൂടി കൊടുക്കുകയൊ, തനിക്കു് ആഹാരംതരുന്ന ഉദാരമതികളായ മാനേജരന്മാരേയൊ, അദ്ധ്യാപക

ന്മാരേയൊ, അയൽവാസികളേയൊ, ശിപായിക്കുകൂടി ചിലവിനുകൊടു ക്കാൻ നിർബന്ധിക്കുകയൊ ചെയ്യേണ്ടതായും വരും.

നമ്മുടെ കഥാപുരുഷനായ ഇൻസ്പെക്ടരദ്ദേഹം ഒരു മാതൃകാപരി ശോധകൻതന്നെയായിരുന്നു. അദ്ദേഹം പള്ളിക്കൂടത്തിൽ പോകാതെ പ ള്ളിക്കൂടത്തിൽപോയി എന്നെഴുതിയയയ്ക്കുകയൊ പരിശോധനം നടത്താ തെ പരിശോധിച്ചു എന്നു രേഖപ്പെടുത്തുകയൊ ഒരുനാളും ചെയ്യുകയില്ല. ചിലപ്പോൾ ചില തീയതികൾ മാറിപ്പോയി എന്നുവരാം. അതു് അദ്ദേ ഹത്തിന്റെ കുററമല്ല. ഗ്രഹത്തെ കാര്യംതന്നെ നോക്കുക. ഏഴരമണി ക്കേ അദ്ദേഹം സ്കൂളിൽപോകുവാൻ തയാറായിരുന്നില്ലെ! രണ്ടോ മൂന്നോ അല്ല അഞ്ചോ ആറോ മൈലാണെങ്കിലും നടന്നുകളയാമെന്നുവയ്ക്കുക, പ ത്തിരുപതുമൈൽ നടക്കുന്നതെങ്ങിനെ? നടക്കാമെന്നുവിചാരിച്ചാൽതന്നെ സമയമെത്രവേണം? പത്തിരുപതുമൈൽ കുന്നും മലയും ചവുട്ടിത്തള്ളിയ ഇൻസ്പെക്ടർ എന്തു പരിശോധനമാണു നടത്തുന്നതു്? വണ്ടിയില്ലാത്ത വഴി ക്കു പോകുമ്പോൾ എത്രദൂരം നടക്കുന്നതിനും നമ്മുടെ ഇൻസ്പെക്ടരദ്ദേഹം ഒ രുമ്പെടാറുണ്ടു്. വളരെ ആഗ്രഹിച്ചുകിട്ടിയതും നൈഷധീയമഹാകാവ്യക ർത്താവായ സാക്ഷാൽ ശ്രീഹർഷന്റെയൊ ഉമാകേരളകാവ്യകർത്താവായ മ ലയാളശ്രീഹർഷന്റെയൊ ആരുടെ എന്നറിഞ്ഞുകൂടാത്ത “കണ്ണശംഖലി” യിൽ അമൃതവർഷം ചെയ്യുന്ന യജമാനപദവിക്കടിസ്ഥാനമായതുമായ ഇൻ സ്പെക്ടരുദ്യോഗം തന്റെ ന്യൂനതകൊണ്ടു നഷ്ടപ്പെട്ടുപോകരുതെന്നു് അദ്ദേ ഹം ദൃഢനിശ്ചയം ചെയ്തിരുന്നു. അതുകൊണ്ടു് ഏതു മൊട്ടക്കുന്നിലും വാ നരജാതിയെപ്പോലെ വലിഞ്ഞുകയറുന്നതിനും ഏതു വെള്ളക്കുഴിയിലും മ ഹിഷവർഗ്ഗത്തെപ്പോലെ നനഞ്ഞിറങ്ങുന്നതിനും അദ്ദേഹത്തിനു വൈമനസ്യ മില്ലായിരുന്നു.

വിദ്യാലയദേവതയുടെ സ്വാഗതഗാനം കേട്ടു സന്തുഷ്ടനായ ഇൻസ്പെ ക്ടരദ്ദേഹം യാത്രാക്ലേശംകൊണ്ടും ആഹാരവൈകല്യംകൊണ്ടും അത്യന്തം ക്ഷീണിച്ചിരുന്ന സ്വമാംസളശരീരത്തെ വിശ്രമിപ്പിക്കുന്നതിനു് അടുത്തുക ണ്ട ഒരു സ്ററൂളിന്മേൽത്തന്നെ ആസനമുറപ്പിക്കാൻ തീർച്ചയാക്കി അപ്രകാ രം ചെയ്തു. എന്നാൽ ആ ഉദ്യോഗം ആധേയാധിക്യജന്യമായ അധികാല ങ്കാരത്തിനു കാരണമായതുകൊണ്ടു് ഉടൻതന്നെ അവിടെനിന്നും മാറി ഒരു ബെഞ്ചിൽത്തന്നെ ഇരിപ്പുറച്ചു. ഇതിനിടയ്ക്കു പാച്ചൻനായർസാർ കൈ കാട്ടിയും കണ്ണുകാട്ടിയും പല അയൽക്കാരേയും സ്കൂളിലേക്കാകർഷിച്ചിരു ന്നു. അവരിൽ ചിലരെ മററു രണ്ടധ്യാപകന്മാരേയും വിളിക്കാൻ ചട്ടംകെ ട്ടി അയയ്ക്കുകയും ചെയ്തു.

ഇൻ:— എടൊ, ഹെഡ്ഡ്മാസ്റ്ററും, മറേറ അസിസ്റ്റൻറും പൊയ്ക്കളഞ്ഞു അല്ലെ?

പാ: ന:— ഉത്തരവു്, അവരെ വിളിക്കാൻ ആളു വിട്ടിട്ടുണ്ടു്. ഇപ്പം വരും. യജമാനനു ദാഹത്തിനു വല്ലതും.........

ഇൻ:— ദാഹത്തിനു് എന്തുകിട്ടടൊ, ഈ നശിച്ചദിക്കിൽ.

പാ: നാ:— നല്ലപഴം, കരിക്കു്, പാൽ എന്തുവേണമെങ്കിലും വരുത്താം.

ഇൻ:— എന്നാൽ കരിക്കുമതി.

ഇൻസ്പെക്ടരദ്ദേഹത്തിൻെറ വാക്കുകേട്ടയുടൻ രണ്ടുമൂന്നുപേർ പോയി ഒരുകുല കരിക്കു വെട്ടിക്കൊണ്ടുവന്നു. അദ്ദേഹം ഓരോന്നു ജഠരപിഠരീപൂരണാൎത്ഥം കുടിച്ചുകൊണ്ടിരുന്നപ്പോഴേക്കും ഹെഡ്മാസ്റ്റർ മി: മണ്ടഗണേശപിള്ളയും അസി: മി: ശേഷയ്യരും സ്കൂളിൽ വന്നുചേൎന്നു.

മി: മണ്ടഗണേശപിള്ള ഹെഡ്മാസ്റ്ററായിട്ടു കുറച്ചുകാലമേ ആയുള്ളു. അദ്ദേഹത്തിനു് അതിനുമുമ്പു പോലീസ്ഹെഡ്കാൺസ്റ്റബിൾ ജോലിയായിരുന്നു. ജാതിയിൽ വെള്ളാളനാണെങ്കിലും നായരായിട്ടാണു പെരുമാററമെല്ലാം. മി: മണ്ടഗണേശപിള്ളയുടെ ശരിയായപേരു് മണ്ഠഗണേശപിള്ള എന്നായിരുന്നു. അതു് അദ്ദേഹത്തിൻെറ പിതാമഹൻ വളരെ ആലോചിച്ചു പൌത്രനു നല്കിയ പേരാണു്. പിതാമഹൻ അസാമാന്യസംസ്കൃതപണ്ഡിതനായിരുന്നു. അതുകൊണ്ടു വളരെ ആലോചിച്ചാണു് അന്നു പേരിട്ടതു്. മി: പിള്ളയ്ക്കു ചെറുപ്പത്തിൽതന്നെ മധുരപലഹാരങ്ങളിൽ വലിയ താല്പൎയ്യമായിരുന്നു. അതോൎത്തുകൊണ്ടാണു് "മണ്ഠഗ" എന്ന. പേരു സൃഷ്ടിച്ചതു്. മണ്ഠം എന്നാൽ ഒരുമാതിരി മധുരപലഹാരമാണു് "ഗകാരോ വിഘ്നരാജഃസ്യാൽ" എന്ന കോശവാക്യമനുസരിച്ചു 'ഗ' ശബ്ദത്തിനു ഗണപതിയെന്നൎത്ഥമുണ്ടു്. അതുകൊണ്ടു് "മണ്ഠഗൻ" എന്നാൽ മണ്ഠങ്ങൾക്കു ഗണപതിയായിട്ടുള്ളവൻ എന്നു് അൎത്ഥമാണു് ആ സംസ്കൃതപണ്ഡിതൻ വിവക്ഷിച്ചിട്ടുള്ളതു്. ഗണപതിക്കു് എത്രതിന്നാലും മതിയാകുകയില്ലല്ലൊ. അതുപോലെതന്നെ "ണകാരോജ്ഞാനവാചകഃ" എന്ന വാക്യംകൊണ്ടു "ണേശ" ശബ്ദത്തിനു ജ്ഞാനി എന്നർത്ഥം പറയാം. അപ്പോൾ മണ്ഠഗണേശൻ എന്നതിനു മധുരപദാർത്ഥങ്ങൾ ധാരാളം ഭക്ഷിക്കുന്നവനും അഗാധമായ ജ്ഞാനമുള്ളവനുമായ ആൾ എന്നൎത്ഥം കിട്ടും. ഈ അർത്ഥമൊന്നുമോൎക്കാഞ്ഞിട്ടൊ "ഔദാസീന്യന്യായം" നിമിത്തമൊ എന്തുകൊണ്ടെന്നു നിശ്ചയമില്ല, സാധാരണന്മാരെന്നു മാത്രമല്ല മി: പിള്ളതന്നെയും, അദ്ദേഹത്തെ മണ്ടഗണേശപിള്ളയായിട്ടു മാത്രം കരുതിപ്പോന്നു.

മി: മണ്ടഗണേശപിള്ള ഹെഡ്കാൺസ്റ്റബിളങ്ങുന്നിൻെറ മററു ജോലികളിൽ വളരെ സാമർത്ഥ്യം പ്രദൎശിപ്പിച്ചിരുന്നില്ലെങ്കിലും "രാത്രിബീററു"കാൎയ്യത്തിൽ വളരെ മിടുക്കനാണെന്നു പേരുസമ്പാദിച്ചിട്ടുള്ളയാളാ

ണ്ട്. അദ്ദേഹം ഇരുന്നിട്ടുള്ള ഏതു സ്റ്റേഷന്റെ അധികാരാതൃത്തിയിൽ പെട്ട സ്ഥലങ്ങളിലെ ഏതു മുടുക്കുകളിലും കൎക്കടകമാസത്തിലെ കറുത്തവാവുന്നാൾപോലും വെളിച്ചംകൂടാതെ എളുപ്പത്തിൽ സഞ്ചരിക്കാൻ അദ്ദേഹത്തിന്നു കഴിയുമായിരുന്നു. വഴികൾപോലെതന്നെ വീടുകളും മി: പിള്ളയ്ക്കു സുപരിചിതങ്ങളായിരുന്നു. മി: പിള്ളയുടെ അധികാരാതിൎത്തിയിൽ പെട്ട ഏതുസ്ഥലത്തുള്ള വീടുകളുടേയും പ്ലാനും അകസാമാനങ്ങളും സന്നിവേശനപരിപാടിയും മി: പിള്ളയ്ക്കു സുപരിചിതങ്ങളായിരുന്നതുകൊണ്ടു കള്ളപ്പുള്ളികൾ അവിടെ എവിടെയെങ്കിലും അക്കാലത്തു നിൎബാധമായി ഒളിച്ചിരിക്കാൻ ധൈര്യപ്പെട്ടിട്ടില്ല. മി: പിള്ളയും ചില കള്ളപ്പുള്ളികളും പങ്കുചേൎന്നു ചില ഗൃഹപരിശോധനകൾ നടത്തീട്ടുണ്ടെങ്കിലും, ആ ഗൃഹങ്ങളിലെ യാതൊരു സാമാനവും കളവുപോയിട്ടില്ലെന്നുമാത്രമല്ല, കാലക്രമംകൊണ്ടു് അവ "സന്തതിധനധാന്യാദിസമസ്ത"സമ്പന്നങ്ങളായിത്തീൎന്നിട്ടുണ്ടെന്നും വിശ്വാസയോഗ്യമായ അറിവുകിട്ടീട്ടുണ്ടു്.

എങ്കിലും ദൈവഗതിയുടെ ഭുജംഗപ്രയാതാനുഗുണപ്രവൎത്തനംകൊണ്ടു്, മി: പിള്ള ഭുജംഗഭൂഷണവിശിഷ്ടസാന്നിദ്ധ്യത്താൽ ഭുവനമോഹനമായിത്തീൎന്നിട്ടുള്ള ഒരു സ്ഥലത്തു് ഉദ്യോഗം ഭരിച്ചുകൊണ്ടിരിക്കുമ്പോഴാണെന്നു തോന്നുന്നു, മേലധികാരികളുടെ ആജ്ഞകൊണ്ടല്ലാതെ സ്വസ്ഥാദേശംകൊണ്ടുമാത്രം ക്ഷപാടനത്തിനൊരുമ്പെടുകയും, രാജവീഥിയുടെ സമീപത്തുള്ള ഒരു കമനീയഗൃഹത്തിന്റെ പുരോഭാഗത്തെ അശൂന്യമാക്കിയിരുന്ന ഒരു നാളികേരവൃക്ഷത്തിൽ പ്രാതഃകാലംവരെ, തദ്ദേശാധിഷ്ഠിതദേവസായുജ്യസിദ്ധിക്കെന്നപോലെ പ്രാപിതദൈഗംബര്യനായി നിബദ്ധനാകുകയും ചെയ്തു. ഹെഡ്കാൺസ്റ്റബിളങ്ങുന്നിന്റെ യൂണിഫാറം അന്നുരാത്രിതന്നെ നടന്നസംഭവങ്ങളുടെ സംഗ്രഹം വഹിക്കുന്ന ഒരു കുറിപ്പോടുകൂടി ഡി. എസ്. പി. ആഫീസിൽ എത്തിച്ചേരുകയും മി: മണ്ടഗണേശപിള്ള തനിക്കിഷ്ടമല്ലാത്ത സാഹസകൃത്യങ്ങൾക്കു പ്രേരിപ്പിക്കുന്ന ഉദ്യോഗത്തിൽനിന്നും പിറേറദിവസം വിമുക്തനാവുകയും ചെയ്തു.

മി: പിള്ളയുടെ പേരിന്റെ ആഗമമെന്നപോലെതന്നെ, ഇടത്തെ അംസഫലകത്തിന്നു താഴെയായി ഇപ്പോഴും മാഞ്ഞിട്ടില്ലാത്ത കറുത്തപാടിന്നു കാരണമായ ബന്ധനവൃത്താന്തവും, വളരെ ചുരുക്കംപേർ മാത്രമെ അറിഞ്ഞിട്ടുള്ളു. അതുകൊണ്ടു് മി: പിള്ള വിദ്യാൎത്ഥികൾക്കെന്നുമാത്രമല്ല രക്ഷാകൎത്താക്കൾക്കും സമ്മതനായ ഒരു പ്രഥമാദ്ധ്യാപകനായിട്ടാണു വേതാളവട്ടത്തു് അറിയപ്പെട്ടിരുന്നതു്. (തുടരും)

# മൃഗാവലോകനം.

കെ. സുകുമാരൻ ബി. എ.

## 8. കാട്ടിലോറ്. (The Orang- Utan.)

കാട്ടിലോറ് ഒരു വലിയ മനുഷ്യക്കുരങ്ങനാണ്. 'ഓറേങ്ങൊട്ടാൻ' എന്നാണു നാട്ടുകാർ അവനെ വിളിക്കുന്നതു്. ആ പേരിൻെറ അർത്ഥം കാട്ടിലെ കാട്ടാളൻ എന്നാണ്. അവൻ നിവസിക്കുന്നതു് അത്യന്തം ഉഷ്ണരാജ്യമായ ബോർനിയൊ ദ്വീപിലെ വങ്കാട്ടിലാണ്.

കാട്ടിലോറു കാഴ്ചയ്ക്കു ഗുണമുള്ളവനാണെന്നു തോന്നുന്നില്ല. അടുത്ത ഒരു ബന്ധു മരിച്ചുപോയപോലെ മുഖം വ്യസനഭാവം പൂർണ്ണമായിട്ടുള്ളതായിരിക്കും. പിന്നെ അവൻെറ നീണ്ട ചുകപ്പുരോമംകൊണ്ടു നിറഞ്ഞ ശരീരം കാണുമ്പോൾ, ഈ ദുസ്സഹമായ ഉഷ്ണരാജ്യത്തു് ഈ മാതിരി ഒരു അങ്കി അവൻ ധരിക്കുന്നതെന്തിനാണെന്നു തോന്നിപ്പോകും. എന്തു തന്നെയായാലും അവൻ കാഴ്ചക്ക് ഒരു ചേലുമില്ലാത്ത ജന്തുവാണ്. എന്നാൽ ബോർനിയോദ്വീപിൽ കൊല്ലംതോറും ചൊരിയുന്ന പെരുമഴയിൽ നിന്ന് ഈ കുപ്പായം ഇവനെ രക്ഷിക്കുന്നുണ്ടു്. എന്നുമാത്രമല്ല കൊതു മുതലായ കടിക്കുന്നതും കുത്തുന്നതുമായ പ്രാണിസമൂഹങ്ങൾ നിറഞ്ഞ കാട്ടിൽ നിന്ന് ഒരു രക്ഷാകവചമായിത്തീരുന്നതും ഈ നീണ്ടരോമങ്ങൾ തന്നെയാണ്.

കാട്ടിലോറുടെ തടിച്ചു വിരൂപമായ ശരീരം അതിൻെറ കുറുതായി വളഞ്ഞകാലുകൾക്കു വഹിക്കാൻ പ്രയാസമാണെന്നു തോന്നിപ്പോകും. ആ പോരായ്മ പരിഹരിക്കുവാൻവേണ്ടിയൊ എന്നു തോന്നുമാറു കൈ വളരെ നീണ്ടിട്ടാണ്. അവൻ പാട്ടുള്ളിടത്തോളം നിവന്നുനിന്നാൽ കൈ നിലത്തു കുത്തും എന്നുതന്നെ പറയാം. നടക്കുന്നസമയത്തു, കാട്ടിലോറു തൻെറ നിവന്ന നില്പു തെററിപ്പോകാതിരിപ്പാൻ രണ്ടുകയ്യും പൊക്കിപ്പിടിക്കുന്നു. നടത്തവും വളരെ പ്രയാസമുണ്ടെന്നുതോന്നുന്ന രീതിയിലാണ്. ചില സമയത്തു നീണ്ട രണ്ടുകയ്യും നിലത്തുകുത്തി ഊഞ്ഞാലാട്ടുന്നമട്ടിൽ ശരീരത്തെ മുന്നോട്ടു വലിക്കുന്നു. ഇതു കാണുമ്പോൾ ആൎക്കും ചിരിപൊട്ടിപ്പോകും.

വൃക്ഷാഗ്രത്തിൽ അനേകകൊമ്പുകൾ പിണച്ചുവച്ചു് അതിന്മേൽ വളരെ അടിഘനത്തിൽ ചപ്പുകൾ വിതറി കാട്ടിലോറ് ഒരു മാതിരി കട്ടിലും കിടക്കയും തൻെറ ഉപയോഗത്തിനു് ഉണ്ടാക്കിവെയ്ക്കുന്നു. ഇതിന്മേൽ കിടന്നിട്ടാണ് ഇവൻ രാത്രിയും പകലിൻെറ മുക്കാലേഅരിയും കഴി

ച്ചുക്കൂട്ടുന്നതു്. വാസ്തവം പറഞ്ഞാൽ ഈ വലിയ കരങ്ങൻ പ്രകൃത്യാ ഒരു വലിയ മടിയനാണ്. ഭക്ഷണാന്വേഷണം ചെയ്യുന്നതു മിക്കസമയത്തും ഉച്ചതിരിഞ്ഞതിൽപിന്നേയാണ്. ആൺ ഒരു ദുശ്ശീലക്കൊട്ടയാണ്. തന്റെ സന്താനങ്ങളുടെ കുരങ്ങൻകോപ്രാട്ടികളൊന്നും അവനു രസിക്കുകയില്ല. കുട്ടികളെ പുലർത്താനും കൊണ്ടുനടക്കാനും ഉള്ള ഭാരം തള്ളയെ ഏല്പിച്ചു തന്റെ ആരുടേയും ബാധ അരുതെന്നുവെച്ചു സ്വസ്ഥമായി ഒരേടത്തു ചെന്നുപാർക്കും. എന്നാലൊ കുട്ടികൾ വളരേക്കാലത്തോളം തള്ളയെ ഉപദ്രവിക്കുമെന്നുകരുതേണ്ട. കായും മൊട്ടും മുളയും പറിച്ചുതിന്നാൻ അവ്വറര ക്ഷണം ശീലിക്കുന്നു. പച്ചച്ചക്കയാണു പ്രധാനാഹാരം. ഈ കൂട്ടർ വളരെ ധ്വംസനക്കാരാണ്. ഒരാവശ്യവുംകൂടാതെ അനേകം ഫലങ്ങൾ വലിച്ചു നിലത്തെറിയും.

## 9. മലനായ്. (St Bernad Dog.)

ഈ ലോകത്തു ചെറുതും വലുതുമായിട്ടും, മെരുങ്ങിയതും മെരുങ്ങാത്തതുമായിട്ടും പല മാതിരി ജന്തുക്കളുണ്ട്. ചില ജന്തുക്കൾ വളരെ ഉപദ്രവികളും ദോഷംചെയ്യുന്നവരുമാണ്. മററു ചിലതു് അത്യന്തം ഉപകാരികളും പലപ്രകാരത്തിൽ നമ്മുടെ സഹായികളും ആകുന്നു. വളരെ ജന്തുക്കൾ ബുദ്ധിയുള്ളവരും ഇമനിച്ചു പോററാൻ ഉതകുന്നവയുമാണ്. എന്നാൽ നായയോടു കിടപിടിക്കുന്ന ജന്തുക്കൾ മറെറാന്നും ഇല്ല. നായ നമ്മുടെ സ്നേഹിതനും എല്ലാംകൊണ്ടും നമ്മുടെ കുഡുംബത്തിൽപ്പെട്ട ഒരാളുമാണ്.

അതിധീരന്മാരായ എത്രയോ നായകൾ ഉണ്ട്. സാക്ഷാൽ കഥാനായകന്മാരാവാൻ യോഗ്യതയുള്ളവർ- തങ്ങളെ സ്നേഹിക്കുന്നവക്കു ജീവൻ ഉപേക്ഷിക്കാൻ ഒരുക്കമുള്ളവർ- വെള്ളത്തിൽവീണു മുങ്ങിച്ചാകാൻപോകുന്ന കുട്ടികളെ കയത്തിൽ ചാടി രക്ഷിക്കുന്നതിനു മാനമുദ്ര (Medal)സമ്പാദിച്ചവർ- ഇങ്ങിനെ വളരെ നായകൾ ഉണ്ട്. ലോകമഹായുദ്ധത്തിൽ രക്തകുരിശുധാരികളായ (Red Cross man) പാതിരികളോടുകൂടെ പോയി മുറിയേററു വീണുകിടക്കുന്ന സാധുഭടന്മാരെ തേടിപ്പിടിച്ചു രക്ഷാസ്ഥലത്തു കൊണ്ടുവരാൻ സഹായിച്ച നായകളും ഉണ്ട്.

എന്നാൽ നായകളിൽവെച്ച് ഒരു ധീരനും സമർത്ഥനും മലനായ ആണ്. അവൻ കാഴ്ചക്കു നല്ല മിടുക്കുള്ളവനാണ്. വളരെ വലിപ്പവും ശക്തിയും ഉള്ളവനാണെങ്കിലുംകൂടി ആശ്ചര്യപ്പെട്ടുപോകുംവണ്ണം ശാന്തനും സുശീലനുമാകുന്നു. ജടയുള്ള രോമവും കറുപ്പും വെളുപ്പും അവിടവിടെ പതിച്ചുവെച്ച നിറവും ഇവനെ വളരെ ചന്തമുള്ളവനാക്കുന്നുക്ക്.

മലനായയുടെ നിവാസസ്ഥലം മഞ്ഞുകൊണ്ടുനിറഞ്ഞ മലകളുള്ള സ്വിട്സർലണ്ടാണ്. (Switzerland). പണ്ടത്തെ കാലത്തു മലകളിൽ വീഴുന്ന മഞ്ഞുകളിൽ പെട്ടുപോയവരെ തേടിപ്പിടിച്ചു കൊണ്ടുവരാൻ തക്കവണ്ണം ഇവററയെ പഠിപ്പിച്ചിരുന്നു.

സെൻറ്ബെർനാഡ് മലയുടെ മുകളിൽ ഉണ്ടായിരുന്ന പാതിരിമാരുടെ വാസസ്ഥലത്തു, മഞ്ഞാൽ മൂടപ്പെട്ട ആൽപ്സ് (Alps.) മലകളുടെ ഒരു ഉയൎന്നഭാഗത്തു് ഈ ഭംഗിയുള്ള നായകളെ വളരെ എണ്ണത്തെ പോററിയിരുന്നു. വഴിതെററി, മഞ്ഞിൽ കുടുങ്ങിപ്പോയ വല്ല വഴിയാത്രക്കാരനേയും, മഞ്ഞിൽക്കൂടെ ചുററിനടന്നു തേടിപ്പിടിച്ചു രക്ഷാസ്ഥലത്തു കൊണ്ടുവരാൻ വേണ്ടി ഈ നായകളെ എല്ലാ ദിവസം രാവിലെ കഴുത്തിൽ ഓരോ ചെറിയ വീപ്പ വീഞ്ഞും കെട്ടിക്കൊടുത്തു അയയ്ക്കുക പതിവാണ്. യാത്രക്കാരനു നായകളുടെ പിന്നാലെ ക്ഷീണംകൊണ്ടു നടക്കാൻ സാധിച്ചില്ലെങ്കിൽ, സമൎത്ഥന്മാരായ ഈ നായ്ക്കൾ ഒരൊററ കുതികുതിച്ചു ദയാലുക്കളായ പാതിരികളെ സഹായത്തിനു കൂട്ടിക്കൊണ്ടുവരും.

ശീതബാധകൊണ്ടു മരവിച്ചു മരിച്ചുപോവാൻ സംഗതി ഉണ്ടായിരുന്ന അനേകം ജനങ്ങളെ ഈ ധീരന്മാരായ നായകൾ രക്ഷിച്ചുപോന്നിട്ടുണ്ടു്. ബെറി എന്നുപേരായ ഒരുവൻ നാല്പതാളെ രക്ഷിച്ചു. ഒടുവിൽ ഒരു കോളിൽ (Storm) താനും തുലഞ്ഞു. ലിയോൺ എന്നുപേരായ മറെറാരു രസികൻ മുപ്പതിൽ അധികം ജനങ്ങളെ രക്ഷിച്ചു. ഈ കാലങ്ങളിൽ മലപ്പാതകൾ പണ്ടത്തെ അത്ര അപായകരങ്ങളല്ലെങ്കിലും പാതിരിമാർ ഈ നായകളെ ഇന്നും പോററിവരുന്നുണ്ടു്.

## 10. കുറുക്കൻ ടെറിയർ. (Fox terrier.)

നമ്മുടെ ഭാഷയിൽ ഓരോരൊ നായ്ക്കൾക്കു വെവ്വേറെ പേരില്ലാത്തതുകൊണ്ടു് ഇംഗ്ലീഷുപേർതന്നെ ഈ നായയ്ക്കു ഞാൻ അവലംബിക്കേണ്ടിവന്നിരിക്കുന്നു. ഈ നായ ജടയില്ലാത്ത രോമവും ദീർഘം കുറഞ്ഞ വാലും വലിപ്പം ചുരുങ്ങിയ ശരീരവും നിറംകൊണ്ടു് അവിടവിടെ വെളുപ്പും കറുപ്പും ഉള്ളവനും ആണ്. പൂച്ചക്കുട്ടിയെ കണ്ടാൽ അതിൻെറ അരികെ പാഞ്ഞുചെന്നു് അതിനെ ദ്രോഹിക്കുന്നതു വലിയ രസമായിട്ടാണ് ഈ നായകൾ കരുതുന്നതു്. എന്നാൽ ഇവററയെ നല്ലവണ്ണം സൂക്ഷിച്ചിട്ടില്ലെങ്കിൽ, പൂച്ചക്കുട്ടിയുടെ നഖങ്ങൾ ഏററുപോകുംവണ്ണം സമീപത്തായിപ്പോയാൽ പൂച്ചക്കുട്ടി ഇവററയുടെ മുഖം മാന്തി മുറിയേല്പിച്ചു് ഇവററയെ പിന്നോട്ടുപായിക്കും.

എന്നാലും ഈ നായകൾ വളരെ നേരംപോക്കുള്ള ചെറുനായ്കളാണ്. എന്തെങ്കിലും ഒരു ഗുരുത്വക്കേടിന് അവർ എപ്പോഴും റെഡിയാണ്. അവററയ്ക്കു വളരെ ഇഷ്ടം വീട്ടംവിട്ടു യജമാനന്മാരോടുകൂടെ നടക്കുന്നതും പാഞ്ഞുകളിക്കുന്നതുമാണ്. എന്നാലൊ ബാക്കിജന്തുക്കളുടെ വഴിയെ പോകുവാൻ ഇവനു വളരെ രസമാണ്. വല്ല ജന്തുക്കളും പായുന്നതു കണ്ടക്ഷണംതന്നെ ഇവൻ പിന്തുടൎന്നുപായാതെ ഇരിക്കില്ല. ഈ സ്വഭാവംകൊണ്ടു് ഇവനു ചിലപ്പോൾ അബദ്ധവും നേരിടും.

നായകൾ വേട്ടയാടുക എന്നതു സ്വാഭാവികമാണ്. എന്തുകൊണ്ടെന്നാൽ എത്രയൊ പുരാണകാലത്തു മനുഷ്യർതന്നെ മൃഗങ്ങളുടെ മാതിരി വൃക്ഷത്തിന്മേലും ഗുഹയിലും നിവസിക്കേണ്ടിവന്ന രാക്ഷസന്മാരായിരുന്ന കാലത്തു് - എല്ലാ നായകളും തങ്ങളെ പുലൎത്തുവാൻവേണ്ടി വേട്ടയും കൊല്ലലും അവലംബിക്കേണ്ടിവന്നിരുന്ന, ചോലനായ്ക്കളെ (Wolves) പോലെയുള്ള ജന്തുക്കളായിരുന്നു. എത്രയൊ നൂററാണ്ടുകളായിട്ടു്, മെരുക്കപ്പെട്ട നായകൾ നമ്മുടെ കൂടെ സ്നേഹിതന്മാരായും, സഹവാസികളായും, സഹായികളായും പാൎത്തുവന്നിട്ടുണ്ട്. എങ്കിലും അവയ്ക്കു് ആഹാരം നമ്മളാണു കൊടുത്തുവരുന്നതു് എങ്കിലും നായകൾ ഇപ്പോഴും അവററയുടെ മുൻകാലത്തുണ്ടായിരുന്ന വേട്ടയോടുള്ള വാസന പരിപാലിച്ചുപോരുന്നുണ്ട്. അതുകൊണ്ടു് ഏതെങ്കിലും ഒരു മൃഗം പായുന്നതുകണ്ടുപോയാൽ അതിൻെറ പിന്നാലെ ഒടിപ്പിടിക്കുവാനുള്ള ഒരു ഭ്രമം ആ നായയ്ക്കു് അടക്കുവാൻ സാധിക്കുകയില്ല. അവൻ ചെയ്യുന്നതു തെററാണെന്നു ബോദ്ധ്യമുണ്ടായാൽ കൂടി അവൻ അതിൻെറ വഴിയെ പായാതെ ഇരിക്കുകയില്ല.

ഇതൊക്കെയാണെങ്കിലുംകൂടി കറുക്കൻടെറിയർ ഒരു സമൎത്ഥനായ നായാണ്. നമ്മൾ പറയുന്നതൊക്കെ അവനു മനസ്സിലാക്കുവാനുള്ള ശക്തിയുണ്ട്. നമ്മൾ പഠിപ്പിക്കുന്ന കാര്യങ്ങളൊക്കെ അവൻ പഠിക്കുകയുംചെയ്യും. അതുകൊണ്ടു് അവനെ നല്ലസ്വഭാവം ശീലിപ്പിക്കുവാനും വളരെ അദ്ധ്വാനം വേണ്ടിവരുമെന്നു തോന്നുന്നില്ല. അങ്ങിനെ നല്ലവണ്ണം പഠിപ്പിച്ചുവിട്ടാൽ അവൻ നമ്മുടെകൂടെ നടക്കുവാൻവന്നാൽ, മുന്നിൽ കാണുന്ന പൂച്ചയുടേയൊ, മുയലിൻേറയൊ, കോഴിക്കുഞ്ഞിൻേറയൊ നേരെ അനാവശ്യമായി ഒടിച്ചെല്ലുകയില്ല.

ബോഗി എന്നുപേരായ ഒരു സമൎത്ഥനായ ടെറിയർകുട്ടിയെ സംഗതിവശാൽ എനിക്കറിവാൻ ഇടയായി. അവൻ പാൎക്കുന്നതു കുറെ അകലെയാണെങ്കിലും അവൻെറ യജമാനൻെറകൂടെ, ഒരു സ്നേഹിതൻെറ വീട്ടിൽ കൂടക്കൂടെ വരാറുണ്ടായിരുന്നു. ഒരിക്കൽ സ്നേഹിതൻെറ വീട്ടിൻെറ പുറമെനിന്നു് ഒരു നായ കലശലായിക്കരയുന്ന ശബ്ദംകേട്ടു വീട്ടുകാർ വാ

തിൽ തുറന്നപ്പോൾ കണ്ടതു ബോഗിയെ ആയിരുന്നു. 'എന്താ ബോഗി. നീ എന്തിനാണുവന്നതു്' എന്നു വീട്ടുകാർ തമാശയിൽ ചോദിച്ചപ്പോൾ സങ്കടഭാവത്തോടെ അവൻ അവന്റെ മുറിയേററു ചോരയൊലിക്കുന്ന ഒരു മുൻകാൽ കാണിച്ചുകൊടുത്തു.

ബോഗി സഹായത്തിനാരുമില്ലാതെ സ്വന്തമായി ഒരു നടത്തത്തിനു പോയിരുന്നു. എന്തുകാരണത്താലൊ അവനു മുൻകാലിന്റെ ഉള്ളടിക്കു് ഒരു മുറിയേററു. ആ സമയത്തു് അവന്റെ വീടു വളരെ ദൂരത്തായിരിക്കകൊണ്ടും, സ്നേഹിതന്റെ വീടു വളരെ അടുത്തായിരിക്കകൊണ്ടും, ബുദ്ധിയുള്ള ആ ചെറിയ നായ് തന്റെ യജമാനന്റെ സ്നേഹിതൻ തനിക്കു വേണ്ടപ്പെട്ട ശുശ്രൂഷ ചെയ്യുമെന്നുള്ള ഉറപ്പിന്മേൽ, അടുത്ത വീട്ടിൽ വരുന്നതാണു് ഉത്തമമെന്ന വിശ്വാസത്തോടുകൂടി അവിടെ കേറിവന്നതാണു്. നിശ്ചയമായിട്ടും അവന്റെ ഊഹം തെററിപ്പോയിട്ടില്ല. അവന്റെ യജമാനൻ അവനെ വീട്ടിലേക്കു കൊണ്ടുപോവാൻവേണ്ടി വരുന്നാവരെ, സ്നേഹിതൻ ആ മുറിയേററ കാലിനു മരുന്നുംവെച്ചുകെട്ടി അവനെ പലപ്രകാരത്തിലും സന്തോഷിപ്പിച്ചു.

## 11. ഹിമനായ്. (The Eskimo Dog.)

ഹിമനായ നമ്മുടെ നായയുടെ മാതിരി അല്ല. നല്ലവണ്ണം മെരുങ്ങിയവനല്ല. അവൻ പല സംഗതികൊണ്ടും ചോലനായയെ (Wolf) പോലെയാണു്. കുരക്കുന്നതിനുപകരം അവൻ ഓരിയിടുകയാണു് പതിവു്. ഇവററ ക്രൂരസ്വഭാവികളും അന്യോന്യം കടിപിടികൂടുന്നവരും ആണു്. ഇളക്കിവിട്ടാൽ അന്യോന്യം ലഹളകൂടാതിരിക്കില്ല. ഇവററ ഒരു കാലത്തും സമ്പൂർണ്ണമായി മെരുങ്ങുന്നില്ല, കൂടക്കൂടെ ഓരോന്നും തന്റെ യജമാനന്റെ ഭരണവുംഉപേക്ഷിച്ചു് ഒരു ചോലനായക്കൂട്ടത്തിന്റെ ഒന്നിച്ചുചേരും. പിന്നെ തന്റെ ജീവകാലം മുഴുവനും ചോലനായകളോടുകൂടെ വേട്ടയാടിക്കഴിക്കും.

എന്നാലുംകൂടി ഈ നായകൾ ബുദ്ധിയുള്ളവററയും ഉപകാരികളുമാണു്. ഈ നായകൾ ഇല്ലാതെപോയാൽ എസ്കിമൊ എന്നു വിളിക്കപ്പെടുന്ന ഉത്തരധ്രുവത്തിലെ മനുഷ്യർ എന്തുചെയ്യും എന്നു് അറിവാൻ പാടില്ല. ഗ്രീൻലണ്ടു മുതലായ ഉത്തരധ്രുവത്തിലെ രാജ്യങ്ങൾ, ഒരു കൊല്ലത്തിന്റെ മുക്കാലംശവും ഉറച്ച പാറപോലെ ഇരിക്കുന്ന മഞ്ഞുകൊണ്ടു മൂടപ്പെട്ടിരിക്കും. അതിൽക്കൂടെ ഉരുളില്ലാത്ത ഒരുതരം വണ്ടി (Sledge)-ഇടവും വലവും നാലഞ്ചടി അകലെ രണ്ടു പലകകൾവെച്ചു് ആ പലകകളെ വിലങ്ങനെ പിണച്ചുകെട്ടുന്ന വാരികളെക്കൊണ്ടു യോജിപ്പിച്ചു നിർത്തുന്ന

സാധനത്തിനാണ് ഉരുളില്ലാത്ത വണ്ടി എന്നു പറയുന്നത് — മിനുസമുള്ള മഞ്ഞിന്മേക്കൂടെ എളുപ്പത്തിൽ വലിച്ചുകൊണ്ടുപോവാം. എസ്കിമൊ ഈ നായ്കളെ പോററുന്നതു മേല്പറഞ്ഞ വണ്ടിവലിക്കുവാൻ ശീലിപ്പിക്കുവാനാണ്.

എസ്കിമൊ തൻെറ ഉപജീവനം കഴിക്കുന്നതു ഹിമമാനിനേയും (Reindeer) ഹിമക്കാളയേയും (Muskox) വേട്ടചെയ്തിട്ടും ഉറച്ച വെള്ളക്കട്ടകളിന്മേൽ കിടക്കുന്ന കടൽപൂച്ചകളെ കെണിവെച്ചു പിടിച്ചിട്ടുമാണ്. ഹേമന്തകാലത്തു ഭക്ഷണവും അന്വേഷിച്ച് ഈ സാധുമനുഷ്യർ അനേകനാഴിക വഴി ദൂരം സഞ്ചരിക്കേണ്ടിവരുന്നു. ഗ്രീൻലണ്ടിൽതന്നെ ഹേമന്തകാലം ഒമ്പതുമാസത്തോളം ദീർഘമുള്ളതാകുന്നു. മേല്പറഞ്ഞ അവരുടെ വണ്ടി വലിച്ചുകൊണ്ടുവരാൻ ഈ ശക്തിയുള്ള നായകളുടെ സഹായവുംകൂടെ ഇല്ലെങ്കിൽ അവരുടെ ഭാര്യാമക്കൾക്കു വേണ്ടുന്ന മാംസഭാരവുംപേറി തങ്ങളുടെ വീടുകളിലേക്കു മടങ്ങിച്ചെല്ലുവാൻ അവക്ക് ഒരിക്കലും സാധിക്കുകയില്ലായിരുന്നു. ഈ ശൂന്യമായ ദിക്കിൽ നിന്ന് ഈ കൂട്ടക്കു വഴികാണിച്ചുകൊടുക്കുന്നതും ഈ നായ്ക്കളാണ്.

ഒരു വണ്ടിക്ക് എട്ടോ പത്തോ നായകളെ കെട്ടും. ഓരോ നായയ്ക്കും താൻ നിൽക്കേണ്ട ശരിയായ സ്ഥലം ഇന്നതെന്നറിയാം. അതു് അവൻ വിട്ടുകൊടുപ്പാൻ പാടില്ല. അല്ലാഞ്ഞാൽ ബാക്കിയുള്ളവർ കോപിച്ചു മുരളുകയും കടിക്കുകയുംചെയ്യും. ആ സമയത്തു യജമാനൻ വന്നു തൻെറ നീണ്ട കൊരടാവ് ഉപയോഗിച്ച് ഈ ലഹള നിൎത്താത്തപക്ഷം, സകല കൂട്ടരും അന്യോന്യം ഭയങ്കരമായി കടിപിടി കൂട്ടുന്നുണ്ടാകും.

ഈ കൂട്ടത്തിൽവെച്ച് ഏററവും വലിയവനും ശക്തനുമാണു നായകനായി നിൽക്കുന്നത്. ഈ മാനമേറിയ സ്ഥാനം അവനു ലഭിക്കുന്നതു ബാക്കി നായകളോടു കടിപിടികൂടി അവററയെ തോല്പിച്ചതുകൊണ്ടു മാത്രമാണ്. അവൻെറ അനുയായികൾ നല്ലവണ്ണം പ്രവൃത്തി എടുക്കാഞ്ഞിട്ടോ, വണ്ടി നല്ലവണ്ണം വലിക്കാഞ്ഞിട്ടോ, പ്രവൃത്തിചെയ്‌വാൻ മടിയുള്ളവരെന്നുകാണിക്കുന്നവരെ നല്ല കടികടിച്ചിട്ടാണ്, തൻെറ സമാജത്തിൻെറ സമാധാനപരിപാലനം ചെയ്തുപോരുന്നത്.

ഇങ്ങിനെ കൊരടാവുകൊണ്ടു കിട്ടുന്ന പ്രഹരവുമേററ് ഓരിയിടുന്ന നായകളോടുകൂടെ ആ രാജ്യത്തിലെ മനുഷ്യർ ഭക്ഷണാൎത്ഥം പൊയ്ക്കൊണ്ടിരിക്കുന്നു.



# ലോഹിലണ്ട് പാഠശാല. (സ്വാനുഭൂതി)

മാഡേൺറവ്യൂ മേ ലക്കത്തിൽ വിദ്യാഭ്യാസപരീക്ഷണത്തെക്കുറിച്ചു രസകരമായ ഒരു ലേഖനം ഡാക്ടർ ജെ. സി. ഗുപ്ത എഴുതിയിരുന്നു.

ഭൗമവാദത്തെ പ്രതിവാദിക്കുന്ന ശാസ്ത്രങ്ങളുടെയും ബുദ്ധിവാദപ്രസ്ഥാനത്തിന്റെയും അപ്രതിഹതമായ പുരോഗമനം യൂറോപ്പിൽ പ്രചരിക്കുന്നതിനിടയിൽ ആധുനികപരിഷ്കാരസരണിയിൽനിന്ന് അത്യന്തം വിഭിന്നമായ ഒന്നിനെ ഒരുവൻ കേൾക്കയൊ കാണുകയോ ചെയ്യുമ്പോൾ അതിനെക്കുറിച്ചു കൂടുതൽ വിവരം അറിയുന്നതിനും ഈ പ്രസ്ഥാനത്തിനു വല്ല അർത്ഥവുമുണ്ടോ അതോ വെറും ഉന്മാദജല്പനങ്ങളൊ എന്നു ചിന്തിക്കുന്നതിനും ശ്രമിച്ചു എന്നു വരുന്നാക്കാം. കഴിഞ്ഞവേനൽക്കാലത്തു് ഇങ്ങിനെ ഒരു വസ്തുവിനെ സന്ദർശിക്കുന്നതിനും അതിനെക്കുറിച്ചു പൂർണ്ണമായി പഠിക്കുന്നതിനും സംഗതിവന്നു. ആ ഒന്നു ജർമ്മനിയിൽ നടത്തിപ്പോരുന്ന ലോഹിലണ്ട് സ്കൂൾ തന്നെയാണ്. മുമ്പേതന്നെ പലപ്പോഴും വിവരങ്ങൾ അറിഞ്ഞിരുന്ന ഈ പാഠശാല ആധുനികവിദ്യാഭ്യാസപദ്ധതിയോടുള്ള ഒരു സംഗ്രാമപ്രസ്ഥാനമെന്നേ എനിക്കു തോന്നിയിരുന്നുള്ളു. അഭിപ്രായസ്ഥൈര്യവും കർമ്മധീരതയും അന്തർഭവിച്ചിരിക്കുന്ന ഒരു പരീക്ഷണമാണ് ഈ ശ്രമമെന്നു ഹൃദയമുള്ള ഏതൊരുവനും നിസ്സംശയം സമ്മതിക്കാതെന്നെ ചെയ്യും. പലവിധ വിഷമങ്ങളും പ്രതിപക്ഷങ്ങളും അനുഭവിച്ചിട്ടും അതിനു സിദ്ധിച്ച സ്പൃഹണീയ വിജയംതന്നെ അതിനെക്കുറിച്ചു ഗാഢമായി ചിന്തിക്കുന്നതിനു സംഗതിയാക്കിയിരിക്കുന്നു.

ലോഹിലണ്ട് സ്ത്രീകൾക്കുമാത്രമായിട്ടുള്ള ഒരു ഗുരുകുലവിദ്യാലയമാണ്. പാശ്ചാത്യസിദ്ധാന്തങ്ങളുടേയും മനോരാജ്യത്തിൽ അനുഭവിക്കുന്ന സ്വപ്നാനുഭൂതിയുടേയും ശൃംഖലയിൽനിന്നു വിമുക്തരാക്കി പൗരുഷത്തോടെ ജീവിപ്പാൻ ഭാവിസ്ത്രീസന്തതികളെ ശക്തരാക്കിത്തീർക്കുന്നതിനു ഗൃഹഭരണവും അദ്ധ്യാപനവും പരിശീലിച്ചിട്ടുള്ള യുവതികളെ സൃഷ്ടിക്കണമെന്നത്രെ ഈ സ്ഥാപനത്തിന്റെ സർവ്വപ്രധാനമായ ഉദ്ദേശം. ആധുനികവിദ്യാഭ്യാസം മനുഷ്യത്വം നശിപ്പിച്ചു മനുഷ്യസമുദായത്തെ നാശഗർത്തത്തിലേക്കു നയിക്കുന്നു എന്ന ദോഷഫലങ്ങൾ ഇന്നു വിശദമായി കാണപ്പെടുന്നു, 1912 മുതൽ ഈ പാഠശാല നിലനിന്നുപോരുന്നുണ്ട്. ലൂസി ലാങ്ഗാഡ് എന്നും ഹെഡ്‌വിഗ്‌വൺറൊഡൻ എന്നും രണ്ടു വനിതകളാണ് ഈ സ്ഥാപനം ഉണ്ടാക്കിയതു്. ഇവരും ഇവർക്ക് ആപ്തമായി സിദ്ധിച്ച ഏതാനും അദ്ധ്യേതാക്കളുമാണ് ഈ സ്ഥാപനത്തെ ബല്യമു

തൻ സംരക്ഷിച്ചുപോരുന്നതു്. ജർമ്മനിയുടെ വിവിധപ്രദേശങ്ങളെ അധിവസിക്കുന്ന ഈ രണ്ടുവനിതകളും യാദൃച്ഛികമായി കണ്ടെത്തിയതും പരസ്പരം അവരിൽ മൈത്രി സംജാതമായതും അവരുടെ ശകലിതമസ്തിഷ്കത്തിൽ ഈ ആശയബീജം ആവാപംചെയ്തതും അതിനായി എന്തെങ്കിലും ചിലതു ചെയ്യണമെന്നു് ഒന്നിച്ചുതോന്നിയതും എങ്ങിനെയെല്ലാമെന്നു് അവർതന്നെ പറഞ്ഞറിയുന്നതു് അത്യന്തം രസാവഹംതന്നെ. അവർ എന്താണു ചെയ്വാൻ ഒരുങ്ങുന്നതെന്നു് അവർക്കുതന്നെ നല്ല നിശ്ചയമുണ്ടായിരുന്നില്ല. യാതൊരു മൂലധനമോ, വല്ല മൂലയിൽനിന്നുള്ള സഹായമോ കൂടാതെ അവർ കർമ്മം സമാരംഭിച്ചു. രാവെന്നും പകലെന്നും ഉള്ള ഭേദംകൂടാതെ അവർ അശ്രാന്തം ശ്രമിച്ചുതുടങ്ങി. അജയ്യമായ അഭിനിവേശത്തിന്റേയും ബലിഷ്ഠമായ സ്ഥൈര്യത്തിന്റേയും സന്നിധിയിൽ എല്ലാ പ്രതിരോധകശക്തിയും പലായനംചെയ്തു. കാലത്തിന്റെ വാമമായ ഗതിയുംനിലച്ചു. പാഠശാലയും ആവിർഭവിച്ചു. ധനത്തിന്റെ അഭാവംകൊണ്ടും മററുവിഷമങ്ങൾകൊണ്ടും അല്പം പ്രയാസം നേരിട്ടെങ്കിലും പടിപടിയായി അവരുടെ സ്ഥാപനം ഉയർന്നു. ജർമ്മനിയിൽ മാത്രമല്ല, ലോകത്തിന്റെ നാനാഭാഗങ്ങളിലും ഉള്ള ജനങ്ങളുടെ ശ്രദ്ധയെ സവിശേഷം ആകർഷിക്കുന്ന ഒരു സ്ഥാപനമായി ഇന്നു് അതു പരിശോഭിക്കുന്നു.

## ഉത്തമമായ സ്ഥാനം.

1919 വരെ അപ്രശസ്തവും ജനഹീനവുമായി കിടന്നിരുന്ന ഒരു ഭൂപ്രദേശം റോൺറേഞ്ചിൽ സ്ഥിതിചെയ്യുന്നു. അവിടെയാണു ലോഹിലണ്ടു സ്ഥിതിചെയ്യുന്നതു്. ഈ മോഹനനാമം പാഠശാലാസ്ഥാപകരാണു് ഇതിനു നൽകിയതു്. പാഠശാലയ്ക്കുവേണ്ട സ്ഥലം 200 മോർഗൻ കൊടുത്തു വാങ്ങി. സമുദ്രനിരപ്പിൽനിന്നു 1500 അടി ഉയരത്തിൽ ഒരു പർവ്വതപ്രദേശത്തു ജർമ്മനിയുടെ മദ്ധ്യത്തിലായി ലോഹിലണ്ടു് സ്ഥിതിചെയ്യുന്നു. ഏകാന്തതയും അദൃഷ്ടമായ പ്രകൃതിരമണീയതയുംകൊണ്ടു ലോഹിലണ്ടിനെപ്പോലുള്ള ഒരു സ്ഥലംതന്നെയാണു വിദ്യാഭ്യാസസ്ഥാപനത്തിനു് ഉചിതപ്രദേശമെന്നു് എനിക്കു തോന്നിപ്പോയി. വനപ്രദേശങ്ങളോടും ശാദ്വലങ്ങളോടും അങ്ങിങ്ങായി കാണപ്പെടുന്ന ഗ്രാമീണസങ്കേതങ്ങളോടുംകൂടിയ ഈ പ്രദേശത്തെ ആവരണംചെയ്യുന്ന പർവ്വതപ്രദേശങ്ങളും നൽകുന്ന പ്രശാന്തശാന്തത പൗരാണികഭാരതത്തിലെ ബ്രഹ്മചര്യം അനുഷ്ഠിക്കുന്ന ആശ്രമങ്ങളേയും ഇക്കാലത്തു രവീന്ദ്രനാഥടാഗൂർ നടത്തുന്ന ശാന്തിനികേതനത്തേയും എന്നെ അനുസ്മരിപ്പിക്കുന്നു. അതെ, ശാന്തിനികേതനം ഒരു ഗുരുകുലവിദ്യാലയംതന്നെ. ആധുനികസംസ്കാരത്തിന്റെ പ്രലോഭനങ്ങളിൽനിന്നും പ്രക്ഷോഭണങ്ങളിൽനിന്നും അതിദൂരവർത്തിയായിരിക്കുന്ന അ

ധ്യാപനവും അധ്യയനവും ആത്മാത്ഥമായും, ഹൃദയപൂവ്വകമായും നടത്തുന്ന അധ്യപകന്മാരും അധ്യേതാക്കളും ഒരേ സ്ഥലത്തുതന്നെയൊ, സമീപഗ്രാമങ്ങളിലൊ ഒന്നിച്ചു കഴിഞ്ഞുകൂടുന്നതു് ഒരുവനു വിചാരിക്കാവുന്നതിലധികം മിതമായും അനാഡംബരത്തോടുകൂടിയുമാണ്.

വനവിടപങ്ങളിൽകൂടി സാവധാനമായി ലോഫിലണ്ടിൽ എത്തുന്ന ഒരുവൻെറ അന്തരംഗം ആകർഷിക്കപ്പെടുന്നതു 'ഹോസ്ഫാൻസ്' എന്ന പ്രധാനകെട്ടിടത്താൽതന്നെയാണ്. അത്യാകർഷകമായ ആ കെട്ടിടം പ്രധാനമായി മരംകൊണ്ടുണ്ടാക്കിയതാണ്. പ്രാരംഭദശയിൽ ഇവിടം തന്നെയായിരുന്നു ജോലിയുടെ പ്രധാനകേന്ദ്രസ്ഥാനം. ഇക്കാലത്താകട്ടെ അതു മുഴവൻസ്ഥാപനത്തിൻേറയും മഹാനസമായി സ്വീകരിച്ചിരിക്കുന്നു. ഇതിനുപുറമെ ഏകദേശം പന്ത്രണ്ടുകെട്ടിടങ്ങൾകൂടി അവിടെയുണ്ട്. അവയെല്ലാം ഒരു പ്രത്യേകരീതിയിൽ ലോഫിലണ്ട പാറകൊണ്ടു പണിചെയ്യപ്പെട്ടിട്ടുള്ളതാണ്. അതിസ്ഥൂലമായി വ്യക്തപ്പെടുന്ന ഒരു വിശേഷം അവയുടെ അനാഡംബരനിമ്മാണംതന്നെ. ഇവയിൽ ചിലതിനെക്കുറിച്ചു പ്രത്യേകം പ്രസ്താവ്യമായ ചില സംഗതികളുണ്ട്. അധ്യയനം നടത്തുന്ന പ്രധാനകെട്ടിടം ഫ്രാൻസിസ്കസ്ബൊ എന്നു (Franciscus Bau) പേരുള്ള ഒന്നാണ്. ചെങ്കല്ലുകൊണ്ടു നിമ്മിച്ചിട്ടുള്ള അതിൻെറ ആകൃതിയും നിമ്മാണരീതിയും അത്യന്തം സ്തുത്യർഹം തന്നെ. അതിൻെറ വീക്ഷണം അതിൻെറ നിമ്മാതാക്കളുടെ കലാസാമത്ഥ്യത്തേയും ജ്ഞാനത്തേയും വിശദീകരിക്കുന്നുണ്ട്. അപൂണ്ണനിലയിൽ സ്ഥിതിചെയ്യുന്ന ആ കെട്ടിടം രണ്ടു നിലയുള്ളതാണ്. മുകളിൽ വിശാലമായ ഒരു മുറിയുണ്ട്. അതിൻെറ ഒരു അരുകിൽ ഒരു സംഗീതയന്ത്രം സ്ഥാപിച്ചിട്ടുണ്ട്. സംഗീതവും കായികപരിശീലനവും ഇവിടെ നടത്തുന്നു. എല്ലാ തിങ്കളാഴ്ചയും ആ ആഴ്ചയിൽ ചെയ്തുതീക്കേണ്ട ജോലി തുടങ്ങുന്നതിനുമുമ്പു പാഠശാലയിൽ ഉള്ള എല്ലാ അംഗങ്ങളും അവിടെ സമ്മേളിക്കുന്നതാണ്. ഇവിടെ സംഗീതം ആരംഭിക്കുന്നു. ഇതു കേവലം വികാരത്തെ ഉദ്ദീപിപ്പിക്കുവാനല്ല, ആന്തരസത്വത്തേയും പൗരുഷത്തേയും പ്രബുദ്ധമാക്കുവാനുള്ളതാണ്. ഇങ്ങിനെ ഉണ്ടായിത്തീന്ന ആത്മബോധത്തോടെ ജോലി ആരംഭിക്കുന്നു. വത്തുളാകൃതിയിൽ നിമ്മിച്ചിട്ടുള്ളതുകൊണ്ടു റൗൺഡ്ബോ എന്നു വിളിക്കപ്പെടുന്ന അടുത്ത കെട്ടിടത്തിലേക്കു പ്രേക്ഷകൻെറ ശ്രദ്ധ ആകർഷിക്കപ്പെടുന്നു. ഇതു് ആദ്യകാലത്തു കായികാഭ്യാസത്തിനു ഉപയോഗിച്ചിരുന്നു. ഇപ്പോൾ അവിടം ഭക്ഷണശാലയായി ഉപയോഗിക്കുന്നു. നൂറുപേൎക്കു സുഖമായിരുന്നു് ഇവിടെ ആഹാരം കഴിക്കാം. വിദ്യാർത്ഥികളും അദ്ധ്യാപകരു ഒന്നിച്ചിരുന്നു് ആഹാരംകഴിക്കുന്നു. ഇതിന്നിടയ്ക്കു് ഒന്നുകൂടി പറവാനുണ്ട്. ആഹാരസാധനം പാകംചെയ്യുന്നതെല്ലാം അധ്യാപകോപദേശ

ത്തോടെ വിദ്യാൎത്ഥികൾതന്നെയാണ്. അവിടെ വളരെ ലഘുവായി ജീവിതത്തിന് ഉപയുക്തമായ സസ്യങ്ങൾമാത്രമെ ആഹാരത്തിനു സ്വീകരിക്കുന്നുള്ളു. അവ ആരോഗ്യദായകവും, രുചിപ്രദവുമത്രെ. ഭക്ഷണാവസാനത്തിൽ ചെയ്യുന്ന കൃതജ്ഞതാപ്രകടനം ഏതു സന്ദൎശകനേയും അത്ഭുതപരവശനാക്കും. അവരെല്ലാം ഏഴുന്നേററുനിന്ന് ഈ കൎമ്മം ബദ്ധമുഷ്ടികളായി നടത്തുന്നു. 'ഈവ ഹൌസ്' എന്നറിയപ്പെടുന്ന ബോർഡിംഗ് ഗൃഹമാണ് അടുത്തുകാണുന്നതു്. ഈവ മറിയഡിൻഹാട്ടാണ് ഈ കെട്ടിടം പണിചെയ്യിച്ചിട്ടുള്ളതു്. അതുകൊണ്ടു് ഈ പേർ സിദ്ധിച്ചു. ഇതു അദ്ധ്യാപകൎക്കുള്ളതാണ്. ഇതു മൂന്നുനിലയുള്ള ഒരു ചെറിയ കെട്ടിടമാണ് പൊക്കം അധികമുണ്ടെങ്കിലും വീതി വളരെ കുറവാണ്. അതിന്റെ മുൻവശം പ്രകൃതിവിലാസംകൊണ്ടു് അതിമനോഹരമായിരിക്കുന്നു. ഒടുവിലത്തേതെങ്കിലും അശേഷവും അപ്രധാനമല്ലാത്ത ഒന്നാണ് ഇനി പറവാനുള്ളതു്. ഇതിന്റെ പേർ ലാണ്ട്ഹൌസ് എന്നാണ്. (ഉദ്യാനസൗധം). ഉദ്യാനങ്ങളാലും കൃഷിസ്ഥലങ്ങളാലും ആവൃതമായ ഒരു ചെറിയ കെട്ടിടമാണ്. ഡാർലിസിമ്മർമാൻ എന്ന അദ്ധ്യാപകന്റെ ഉപദേശമനുസരിച്ചു വിദ്യാൎത്ഥികൾ പണിതീൎത്തതാണ് ഈ കെട്ടിടം.

### അനാഡംബരത്തിന്റെ കകുടോദാഹരണം.

വിദ്യാൎത്ഥികളിൽ അധികഭാഗവും സമീപമുള്ള ഗ്രാമങ്ങളിൽ താമസിക്കുന്നു. ഗ്രാമീണരിൽനിന്നും മുറികൾ വാടകയ്ക്കുവാങ്ങി സാമഗ്രികൾ സന്നദ്ധമാക്കിക്കൊടുക്കുന്നതു് ഈ സ്ഥാപനത്തിൽനിന്നുതന്നെയാണ്. ഉപയോഗസാമാനങ്ങളുടെ അനാഡംബരനില പ്രത്യേകം ശ്രദ്ധിച്ചിരിക്കുന്നു. ഒരു കട്ടിൽ, ഒരു ബുക്ഷെൽഫ്, ഒരു മേശ ഇത്രയുമാണ് ഒരു കുട്ടിക്കു വ്യവസ്ഥചെയ്തിരിക്കുന്നതു്. ഒരു വിദ്യാൎത്ഥിക്ക് ഇത്രയും സാധനങ്ങൾ മാത്രം മതിതാനും. ഈവിധമായ ഒരു ജീവിതരീതി യൂറോപ്പിൽ തീരെ അപരിചിതമാണ്.

ലോഹിലണ്ടിലെ ജോലിയുടെ സ്വഭാവം അത്ഭുതാവഹമാണ്. സ്വാശ്രയശക്തിയാൽ സ്ഥാപിതവും സ്ത്രീകളാൽ മാത്രം നീതവും ആണെന്നുമാത്രമല്ല, പ്രേക്ഷകരുടെ ശ്രദ്ധയെ ആകർഷിക്കുന്ന മററു വിശേഷങ്ങൾകൂടി ഇതിനുണ്ടു്. ഈ സ്ഥാപനത്തിന്റെ കൎത്താക്കൾതന്നെ സ്വാൎത്ഥപരിത്യാഗത്തിന്റെ സജീവമാതൃകകളാണ്. തങ്ങളുടെ സേവനത്തിനു പ്രതിഫലമായി അവർ ഒരിക്കലും പണം വാങ്ങാറില്ല. ആഹാരത്തിനും മററു ആവശ്യങ്ങൾക്കും ആയി വേണ്ടതുമാത്രമെ അവർ സ്വീകരിക്കാറുള്ളു. ഇവരിൽ ആരുംതന്നെ സമ്പാദ്യമുള്ളവരല്ല. സ്ഥാപകരെ കൂടാതെ പന്ത്രണ്ടു

അദ്ധ്യാപകന്മാർകൂടിയുണ്ട്. ഇവരെല്ലാം സ്വമനസാ ഈ ജോലിവരിച്ചിരിക്കുന്നു. ഇതിന്റെ അഭ്യുന്നതിക്കു ആത്മാൎത്ഥതയോടും ഹൃദയപൂൎവ്വമായും ഇവർ ജോലിചെയ്യുന്നു. നിൎവ്യാജമനസ്ഥിതിയുടെ ഫലമായി ഇവയിൽനിന്നുണ്ടാകുന്ന വിജയംതന്നെ അവരുടെ പ്രതിഫലം.

## കൎമ്മപരിപാടിക്കുള്ള രണ്ടു മണ്ഡലം.

വിസ്തൃതമായി ഗണിക്കുന്നപക്ഷം ലോഹിലണ്ടിലെ കൎമ്മമണ്ഡലങ്ങളെ രണ്ടായി പിരിക്കാം. "സെമിനാർ" എന്നു പറയപ്പെടുന്ന ഒരു പരിശീലനവിഭാഗവും ഗാൎഹ്യമായ തൊഴിലുകളുടെ അഭിവൃദ്ധിക്കുവേണ്ടി പരിശീലനം നൽകുന്ന ഒരു വ്യവസായികവിഭാഗവും തന്നെ പ്രധാനം. ഇതു രണ്ടാംതരമായി ഗണിക്കപ്പെടുന്നു എങ്കിലും അതിന്റെ ഉന്നതിക്കായുള്ള പരിശ്രമം അവരുടെ പ്രോഗ്രാമിൽ തുല്യപ്രാമാണ്യത്തെ അൎഹിക്കുന്നുണ്ട്. രണ്ടാമത്തെ പ്രവൎത്തനമാണു സ്ഥാപനത്തിന്റെ പ്രധാനലക്ഷ്യം. യന്ത്രങ്ങളുടേയും വ്യവസായശാലകളുടേയും ക്രമാതീതമായ വളൎച്ചകൊണ്ടു ഗൃഹ്യതൊഴിലുകളെല്ലാം യൂറോപ്പിൽ നാമാവശേഷമായിരിക്കുന്നു. വ്യവസായത്തിൽ താല്പൎയ്യമുള്ളവൎക്ക് അതിനുവേണ്ട പരിശീലനം നൽകുന്നു. വ്യാവസായികപരിശീലനം ചെയ്യാൻവേണ്ടിവരുന്ന ചിലവ് അവരവർ സഹിക്കേണ്ടതിനുപുറമെ സെമിനാർ സംരക്ഷണത്തിന് അല്പമൊരു സഹായംകൂടി ചെയ്യേണ്ടതായിട്ടുണ്ട്.

കുടിൽവ്യവസായം നടത്തുന്നതു കുടിലുകളിൽതന്നെയാണ്. പന്ത്രണ്ടു ചെറിയ കെട്ടിടങ്ങൾ ഇതിനായി ഉണ്ടാക്കിയിരിക്കുന്നു. അവ ഒരു പ്രത്യേകരീതിയിലാണ്. അവയുടെ അകൃത്രിമരീതി ഉദ്ദേശത്തിന്റെ ആഴത്തെ വിശദപ്പെടുത്തുന്നു. എത്ര വൃത്തിയായി ആ ചെറുകുടിലുകൾ നിൎമ്മിക്കപ്പെട്ടിരിക്കുന്നു. അവ ഓരോന്നിലും പ്രവേശിക്കുന്ന ഒരുവന് അവിടെ നടക്കുന്ന ജോലിയുടെ രീതി അത്ഭുതത്തെ ഉളവാക്കാതിരിക്കയില്ല. നെയ്ത്തിന്റെ ആവശ്യം നിൎവ്വഹിപ്പാൻ നൂൽനൂല്പിനുവേണ്ട ചക്രയും അവിടെ സ്ഥാനം പിടിച്ചിട്ടുണ്ട്. നെയ്ത്തുയന്ത്രം ആരുടെ ശ്രദ്ധയേയും ആകർഷിക്കും. ഒരു ദേവാലയത്തെയെന്നപോലെ അവിടം അത്ര ശുദ്ധിയോടും വൃത്തിയായിട്ടും സൂക്ഷിക്കുന്നു. കാലിൽ ഷൂസ് ഇട്ടുകൊണ്ട് ഒരു ആളും അതിൽ പ്രവേശിക്കയില്ല. ഓരോരുത്തരുടെ കൈയ്യിലും ഓരോ വുള്ളൻഷൂസ് ഉണ്ടായിരിക്കും. ശാലയിൽ പ്രവേശിക്കുമ്പോൾ അതേ ധരിക്കാറുള്ളൂ. പട്ടിലും വുള്ളനിലുമുള്ള ഒന്നാന്തരം സാധനങ്ങൾ ഇവിടെ ഉണ്ടാക്കാറുണ്ട്. ചായംകൊണ്ടുള്ള പല ഡിസയിനും അവൎക്കു പരിചിതങ്ങളാണ്. ഈവക സാധനങ്ങളുടെ നേൎമ്മയും പരമാൎത്ഥതയും കൊണ്ടും, ഇവ

കൈകൊണ്ടു നിമ്മിച്ചിട്ടുള്ളവയാകകൊണ്ടും ഇവയ്ക്കു കൂടുതൽ വില ചുമത്താറുണ്ട്. സാധാരണജനങ്ങൾ യന്ത്രനിമ്മിതസാധനങ്ങളേക്കാൾ ഇവയെ ആദരിച്ചു വലിയ വിലയ്ക്കു വാങ്ങാറുണ്ട്.

പ്രേക്ഷകരുടെ ശ്രദ്ധ സവിശേഷം അടുത്തു പതിയുന്നതു ആശാരിപ്പണി നടക്കുന്ന ഷാപ്പിലേക്കാണ്. ഇതു വളരെ ശുചിത്വമുള്ള ഒരു ചെറിയ വീടാണ്. ഇക്കാലത്തു് ആ തൊഴിലിനുവേണ്ട സകല ആയുധങ്ങളും ഇവിടെ സംഗ്രഹിച്ചിട്ടുണ്ട്. ജോലിയുടെ അളവും ഉണ്ടാക്കിവച്ചിരിക്കുന്ന സാധനങ്ങളുടെ ഗുണവും കെട്ടിടത്തിന്റെ ചെറുപ്പത്തെ വിസ്മരിപ്പിക്കുന്നതാണ്. ഇവിടെ നടക്കുന്ന സകലവും നിയന്ത്രിക്കുന്ന പ്രമാണം "ഇച്ഛാശക്തിയുടെ സ്വാതന്ത്ര്യം ഒന്നുമാത്രമാണെന്ന് ഏവനും മനസ്സിലാക്കാവുന്നതാണ്." ശാന്തമായും ക്ഷമയോടും ഇരുന്ന് അവർ വേലചെയ്യുന്നു. ഇങ്ങിനെ ജോലിയുടെഫലം ആരേയും പ്രീതിപ്പെടുത്തുന്നു. മരംകൊണ്ടുള്ള മററുവേലകളും ചെയ്യുന്നുണ്ട്. ദന്തവേലയിലും ഇവർ ഏർപ്പെട്ടിരിക്കുന്നു. ഈവക സാധനങ്ങൾ അല്പം ആഡംബരത്തെ സൂചിപ്പിക്കുന്നുണ്ടെങ്കിലും ഒന്നുംതന്നെ നിത്യോപയോഗത്തിന് ഉതകാത്തതല്ല.

മൺപാത്രനിമ്മാണത്തിലും ഇവർ ഏർപ്പെട്ടിട്ടുണ്ട്. ചൈന, പോഴ്സലയിൻ മുതലായവയിലല്ല അവരുടെ പരിശീലനം. കളിമണ്ണുകൊണ്ടു വിവിധോപയോഗങ്ങൾക്കു കൊള്ളിക്കാവുന്ന പല സാധനങ്ങളും കൈവേലയാൽ ചെയ്യുന്നു.

ഇവയ്ക്കു പുറമെ തയ്യൽ, തുകൽപ്പണി, ഫോട്ടോഗ്രാഫി, ഉദ്യാനനിമ്മാണം, കൃഷി, കോഴിവളത്തു മുതലായവ കൂടിയുണ്ട്. അവിടെ നായ്ക്കളെ വളത്തുന്നുണ്ട്. ലോഹിലണ്ട്ശ്വാക്കൾ വിശ്വവിശ്രുതങ്ങളായിത്തീന്നിരിക്കുന്നു. കാഴ്ചക്കു മനോഹരവുമാണ്. പൊക്കം, ഗൌരവം, കൌതുകം, അനുസരണം എന്നിവ അവയുടെ സാമാന്യലക്ഷണങ്ങളാണ്. സാധാരണജനങ്ങൾക്കു ഉപയോഗപ്രദവും ധനവാന്മാക്കു ആഡംബരവുമായി ഇവയെ ഉപയോഗിക്കാറുണ്ട്. അവയെ വളത്തുന്നതിലും പരിശീലിപ്പിക്കുന്നതിലും ഉള്ള സാമത്ഥ്യം ലോകപ്രസിദ്ധമായിട്ടുണ്ട്. അവിടെ പഠിക്കുന്നകുട്ടികൾ വീട്ടിൽ വളത്തുന്നജന്തുക്കളോട് അനുഭാവപൂവം പെരുമാറുന്നതു ആരേയും ആനന്ദഭരിതരാക്കും. താഴ്ന്നവരോടുള്ള മൈത്രി സ്വാധീനപ്പെടുത്തുന്നതു സ്പൃഹണീയമെന്നതത്വം ഈ മിണ്ടാപ്രാണികളിൽനിന്നു അവർ പഠിക്കുന്നു.

## മാതൃകാധ്യാപനം.

ഇവിടെയുള്ള സ്ഥാപനങ്ങളിൽ ഏററവും പ്രധാനവും കേന്ദ്രവത്തിയുമായതു സെമിനാർതന്നെയാണ്. പ്രായോഗികകമ്മങ്ങളുടെ രീതി

യ്യും പ്രമാണത്തിനും ആരാധനായോഗ്യമായ ഒരു സ്ഥലമാണ്. ഈ സെമിനാർ. ഇതിൻെറ പ്രധാന ഉദ്ദേശം അധ്യാപനമെന്നു മുൻ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഈ വീക്ഷണകോണത്തിൽനിന്നുകൊണ്ട് ഇന്നത്തെ ആവശ്യങ്ങളുടെ അനപേക്ഷണീയനില അവർ നിഗമനം ചെയ്തു മുമ്പിൽ വച്ചിരിക്കുന്നു. സർവ്വസാമാന്യമായി ഇന്നത്തെ ലോകം മനുഷ്യശബ്ദത്തിൽ അന്തർഭവിച്ചിരിക്കുന്ന അർത്ഥസമ്പത്തുള്ളവരെ ആവശ്യപ്പെടുന്നു. മനുഷ്യസ്വരൂപമുള്ളവരെയല്ലഇന്ന് ആവശ്യം. മനുഷ്യത്വത്തിന് ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ചില ഗുണങ്ങളുടെ ക്രമോന്നതി വരുത്തുന്ന മനുഷ്യരെയാണ് ഇന്നു നമുക്കു വേണ്ടതു്. ഈ പാഠശാലയിൽനിന്നു സൃഷ്ടിക്കപ്പെടേണ്ട അദ്ധ്യാപകന്മാർ ആ സ്വരൂപത്തിൻെറ ആപാദമസ്തകം പൂർണ്ണബോധമുള്ളവരായിരിക്കണം. അവരുടെ ജീവിതാവധി സർവ്വനിമിഷങ്ങളിലും ഈ തത്വത്തിൽതന്നെ ഉപജീവിക്കയും വേണം. മറെറാരുപ്രകാരത്തിൽ പറയുന്നപക്ഷം അധ്യാപകന്മാർ അസാമാന്യമായ സുജനഭാവമുള്ളവരായിരിക്കണം. അവർ ലോകത്തെ വിശാലമായി വീക്ഷിക്കണം. അതുമാത്രമേ ഉൽകൃഷ്ടരീതിയിൽ ഉള്ള വീക്ഷണശക്തിയും ഉത്തരവാദിത്വമുള്ള ബുദ്ധിശക്തിയും, പ്രേമജന്യമായ സേവനവും പരത്രാണനവും ഇതരപ്രേരണകൂടാതെ ഉണ്ടാകുന്ന നിശ്ചയാന്തബുദ്ധിയും ക്രമീകൃതശീലവും ഉളവാക്കുകയുള്ളു. ശിശുക്കളിൽ മനുഷ്യത്വത്തിനുവേണ്ട ഗുണങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്നതിനുവേണ്ട ശക്തി ഈവിധമുള്ള അധ്യാപകന്മാരിൽ സുവ്യക്തമായി കാണാവുന്നതാണ്.

ഈ അവസ്ഥയിൽ അദ്ധ്യാപകന്മാക്ക് എന്തുയോഗ്യത ഉണ്ടായിരിക്കണമെന്ന് ആധികൃതർ വിശദമാക്കിവച്ചിട്ടുണ്ട്. ഗ്രഹീതാവിൻെറ ബുദ്ധിശക്തിയെ അവഗണിച്ചു പ്രായത്തിൻേറയും ജ്ഞാനാഭിവൃദ്ധിയുടെയും ശ്രേഷ്ഠത്വത്തെ അവലംബിച്ചുനടത്തുന്ന അധ്യയനം മനുഷ്യസമുദായത്തിൻെറ ഉന്നമനത്തിനു പര്യാപ്തമാകയില്ലെന്നു വളരെമുമ്പുതന്നെ അവർ അറിഞ്ഞിരിക്കുന്നു. അവർ വിദ്യാഭ്യാസപരിപാടിയിൽ വിദ്യാത്ഥികൾക്കു പ്രാമാണ്യം കല്പിച്ചിരിക്കുന്നു. ശരീരം, അന്തഃകരണം, ആത്മാവ് എന്നിവയോടുകൂടിയ ഒരു മാത്രയെ മനുഷ്യൻ എന്നു നിർണ്ണയിച്ചിരിക്കുന്നു. ആ ഒന്നിൽ അമേയമായ ഒരു ശക്തിവിശേഷം സംലഗ്നമായിട്ടുണ്ട്. ഇതിനെ പ്രബുദ്ധമാക്കുക, സന്നദ്ധമാക്കുക, അഭിവൃദ്ധിപ്പെടുത്തുക. സംസൃതിവാസനയെന്നു നാമും സാധാരണ പറയാറുള്ള ഈ ശക്തി പ്രസുപ്തമായി സ്ഥിതിചെയ്യുന്നു. സ്വാശ്രയംകൊണ്ടോ സ്വപ്രയത്നംകൊണ്ടും മാത്രമേ അതും പ്രബുദ്ധമാകയൊ, അഭിവൃദ്ധമാകയൊ ചെയ്കയുള്ളു. അങ്ങിനെചെയ്താൽ അന്തർലീനമായ ആ പ്രസുപ്തശക്തി ഉണരും. ഈ ശക്തിയെ പ്രബുദ്ധമാക്കയും സംസൃതി ശക്തിയെ വളർത്തുകയുംതന്നെയാണ വിദ്യാഭ്യാസത്തി

ൻെറ പരമോദ്ദേശം. അതിന് അദ്ധ്യാപകൻ ചെയ്യേണ്ട ഒരു ഭാഗവുമുണ്ട്. അതുമാത്രം അനുഷ്ഠിച്ചാൽ അദ്ദേഹത്തിൻെറ ജോലി വളരെ കുറവെന്നു ധരിച്ചുപോകരുത്. നേരെമറിച്ച് അതു വളരെ അധികവുമാണ്. സ്വാശ്രയബോധം നിയമിതരൂപത്തിൽ ഒരു വിദ്യാർത്ഥിക്കുണ്ടാകത്തക്കവണ്ണം അദ്ധ്യാപകൻ ചില പ്രേരണകൾ കൊടുക്കണം. സ്വാഭിവൃദ്ധിക്കുള്ള നിയമം ഓരോരുത്തനു് ഓരോവിധമാകകൊണ്ട് അവൻ തനിയെ വളൎന്നുകൊള്ളും. പ്രേമത്തോടും അത്യന്തം അനുഭാവത്തോടും വിദ്യാർത്ഥിയേ ആവശ്യമുള്ളപ്പോഴെല്ലാം ഉപദേശിക്കത്തക്ക സന്നദ്ധതയും നിലയും അദ്ധ്യാപകനിൽ ഉണ്ടായിരുന്നാൽ മതി. അനുകരിക്കുന്നതിനൊ അലംഘ്യമായ കല്പനയേ അനുസരിക്കുന്നതിനൊ ആവശ്യപ്പെടാതെ ഒരു കാൎയ്യത്തെക്കുറിച്ചു തനിക്കുള്ള അഭിപ്രായം എന്തെന്നു വെളിപ്പെടുത്തുകമാത്രമെ ഒരു അദ്ധ്യാപകൻ ചെയ്യേണ്ടതുള്ളു. ചിന്തയ്ക്കുവേണ്ട വിഷയങ്ങളെനൽകി അവയെ ചൎച്ചചെയ്ത് അവയിൽനിന്നും വിദ്യാർത്ഥി അവനുവേണ്ട രൂപത്തെ സ്വീകരിച്ചുകൊള്ളും. അദ്ധ്യാപകൻ വിശാലമനസ്സോടെ സദാ അവൻ അനുഗമിക്കേണ്ട മാൎഗ്ഗത്തെ തെളിച്ചുകൊടുക്കണം. ഈവിധം അവശ്യമായ പ്രോത്സാഹനം കുട്ടിയുടെ കൎമ്മശക്തിയെ ബലപ്പെടുത്തും. പ്രത്യക്ഷമായ അഭിവൃദ്ധി അവനിൽ കാണും.

(തുടരും)

---

# മഹദ്വാക്യം.

(നാവ്.)

1. നാവു ശബ്ദങ്ങളുടെ പടകുടീരമാണ്. സ്വിഫ്ട്.
2. ഹൃദയപ്രാതിനിദ്ധ്യം വഹിക്കുന്ന ദൂതൻ നാവാണ്. ലില്ലി.
3. ഒരു കന്യകയ്ക്കു നാവില്ല; ചിന്തയുണ്ട്. ഷെക്സ്പിയർ.
4. മകനേ! നിയാമ്യമായി പരിശീലിക്കേണ്ട സൽഗുണം ജിഹ്വാസംയമമത്രേ.
5. നാവു മുനയുള്ള ഒരു ആയുധമത്രെ. ഉപയോഗിക്കുംതോറും അതിനു മൂൎച്ചഏറും. വാഷിങ്ടൻ ഇർവിങ്.
6. മൂഢൻെറ ഹൃദയം നാവിന്മേലും വിജ്ഞൻെറനാവു ഹൃദയത്തിലുമത്രെ. ക്വാറൽസ്.

7. ഒരു നാരിയുടെ നാവ് അവൾ ധരിക്കുന്നാഖഡ്ഗമാണ്. അതിന് ഒരിക്കല്യം തുരുമ്പു വരുത്തുകയില്ല. മാഡംനെക്കർ.
8. കൈയ്യിനും കണ്ണിനും അനുവദിക്കുന്നതിലധികം വിശ്രമദിവസം നാവിനും നാംകേണ്ടതാണ്. റാബിബൻ അസിസ്.
9. വൈദ്യൻ നാവുപരിശോധിച്ചു ശരീരത്തിനുള്ള രോഗം നിണ്ണയിക്കുന്നു. തത്വചിന്തകനും നാവുതന്നെ പരിശോധിച്ചാണു മനോരോഗം നിണ്ണയിക്കുന്നതു്. ജസ്റ്റിൻ.
10. പറയുന്നതിനു നിർബന്ധിതനായാൽ സത്യംതന്നെ പറയണം. ദ്വയാത്ഥപ്രയോഗം അസത്യഭാഷണത്തിനുള്ള പകുതി വഴിയായി. അസത്യഭാഷണം നരകത്തിലേക്കു തികഞ്ഞവഴിയാണ്. വില്യംപെൻ.
11. എന്റെ പല്ലിനിടയിൽ കിടക്കുന്ന നാവിനെ നിയന്ത്രിക്കാൻ ഞാൻ ശക്തനല്ലെങ്കിൽ മററുള്ളവരുടെ നാവിനെ നിയന്ത്രിപ്പാൻ ആശിക്കുന്നതെങ്ങിനെ? ഫ്രാൻക്ളിൻ.
12. അടവി മഴുകൊണ്ടു വെട്ടിയാൽ പൊടിച്ചുവളരും. കാട്ടുതീകൊണ്ടു ദഹിച്ചാൽ മുളച്ചുവളരും. വാക്കുകൊണ്ടു മുറിഞ്ഞ വ്രണം രോപണം വരുന്നതല്ല.
13. മനുഷ്യബുദ്ധി നിവ്വചിക്കുന്ന ആശയങ്ങളെ വിശദീകരിപ്പാൻ നാവു ശക്തമാണ്. എന്നാൽ ഹൃദയവികാരപരിധിയിൽ നാവു ബലഹീനനായ വ്യാഖ്യാതാവാണ്. സവ്വശക്തന്റെ അനന്തകീർത്തിപോലെ ഇതു വാക്കുകൾക്ക് അഗോചരമത്രെ.



# തിരുവിതാംകൂറിലെ പാഠപുസ്തകങ്ങൾ.

(പി. ആർ. നീലകണ്ഠൻനായർ.)

പാഠപുസ്തകങ്ങളുടെ തുകയും അവയുടെ വലുപ്പവും വായിച്ചറിവാൻ ശേഷിക്കുറവുണ്ടെങ്കിലും കണ്ണുകൊണ്ടെണ്ണുവാൻ സാധിക്കുമെന്നിരിക്കെ ഇതു വളരെ ഗ്രന്ഥം പാഠശാലകൾ പരിശോധിക്കുന്ന ഒരു ഉദ്യോഗസ്ഥൻ പാഠപുസ്തകങ്ങളായി നിണ്ണയിച്ചതു ക്ലാസുകളുടെ സ്റ്റാൻഡാർഡ് അറിയാഞ്ഞിട്ടൊ, സ്റ്റാൻഡിംഗ് ഓഡർ നിഷേധിച്ചിട്ടൊ ആയിരിക്കയില്ലല്ലൊ. ബൈഓർഡർ ആയി ഉത്തരവുകളയപ്പാൻ രണ്ടു് ഇൻസ്പെക്ടർമാക്കും ഓരോ പേ

ഴ്സനൽ അസിസ്റ്റൻറുള്ളതുകൊണ്ട് ആ രണ്ടു ദോഷങ്ങളും പരിഹരിക്കപ്പെടാവുന്നതാണ്.

മൂന്നാം ഫാറത്തിൽ കവിതാരാമം, ഉപദേശമാല എന്നിങ്ങനെ രണ്ടു പദ്യഗ്രന്ഥങ്ങൾ ഉണ്ട്. കവിതാരാമം പന്ത്രണ്ടു ഖണ്ഡകൃതികളുള്ള ഒരു പുസ്തകമാണ് അറുപത്തെട്ടുവശങ്ങളുള്ള ഈ പുസ്തകം ഈ സ്റ്റാൻറാർഡിലുള്ള ഒരു കുട്ടിക്ക് ഒരുകൊല്ലം പഠിക്കുവാൻ വേണ്ടിടത്തോളം മതിയാകുന്നതാണ്. അങ്ങിനെയിരിക്കെ നൂററിരണ്ടുപദ്യങ്ങളുള്ള 'ഉപദേശമാല' കൂടി സാധുക്കുട്ടികളുടെ കഴുത്തിൽ കെട്ടിത്തൂക്കി.

മൂന്നു പാഠമാണു കവിതാരാമത്തിൻനിന്നു ബൈലൊഡർ അനുസരിച്ച് ഇക്കൊല്ലം കുട്ടികൾ പഠിക്കേണ്ടതു്. ഏതാണ്ടു കാവ്യഗുണമുള്ള ഈ കാവ്യത്തിൽനിന്നുതന്നെ ഇരുനൂറു വരികൾകൂടിവെച്ചാൽ എന്തു ദോഷമാണാവൊ വരുവാനുള്ളതു്. ഇൻസ്പെക്ടർആഫീസിൽ പുസ്തകവും പ്രലോഭനകരുവുമായി എത്തുന്ന ആളുകളെ പ്രീതിപ്പെടുത്തുവാൻ നിരപരാധികളായ കുട്ടികളെ ലാക്കാക്കിയിരിക്കുന്ന മഹാപാപം ഇവടെ നല്ലപോലെ തെളിയുന്നുണ്ട്. ഉപദേശമാലയെന്നു പേരുംകൊടുത്തു രസശൂന്യങ്ങളായ കുറെ പദ്യങ്ങൾചേർത്ത് ഒരു പുസ്തകം ടെക്സ്റ്റാക്കിയിട്ടുണ്ട്. ഇതിലുള്ള എല്ലാ പദ്യങ്ങളുടേയും അവസാനം ഒരു സാരോപദേശമുണ്ടത്രെ. അതിനംപുറമെ പൗരാണികകഥകളാണ് ഉപദേശത്തിനു നിദാനമായിരിക്കുന്നതു്. നൂററിരണ്ടു പദ്യങ്ങളുള്ള ആ ഗ്രന്ഥത്തിൽനിന്ന് അഞ്ചുശ്ലോകം പഠിക്കാനാണു ബൈലൊഡറിൽ കാണുന്നതു്. പക്ഷെ അദ്ധ്യാപകന്മാരും ഉത്തരവുകൊടുത്ത അധികാരിയും പൂജ്യത്തിനു വിലയില്ലല്ലൊ എന്നുവച്ച് ഒരു ക്രൂടർ കൂട്ടിയതൊ മറെറ ആൾ കുറച്ചതൊ എന്നു നല്ല നിശ്ചയമില്ലെങ്കിലും അൻപതു പദ്യം പഠിപ്പിക്കുവാൻ വ്യവസ്ഥചെയ്തിട്ടുണ്ടെന്നു കേട്ടു.

ഗദ്യപാഠത്തിനു ടോൾസ്റ്റായി നീതികഥകളാണ്. നൂററിഅൻപതു വശങ്ങളുള്ള ഈ പുസ്തകത്തിൽനിന്ന് എൺപത്തിഒൻപതു പുറം പഠിച്ചാൽ മതിയത്രെ. അതു് ഒരു പ്രകാരത്തിൽ ആശ്വാസപ്രദം തന്നെ രസശൂന്യങ്ങളായ കഥകൾകൊണ്ടു നീതിബോധം വരുത്തുവാൻ ഒരുങ്ങുന്നവരത്രെ. ചാത്തനും പ്രേതവും വന്നു, പാതാളത്തിൽ പോയി, വയസ്സോലുതിരുമ്മി പട്ടാളമുണ്ടാക്കി എന്നൊക്കെ കഥപറഞ്ഞു വല്ല തള്ളമാരും പൈതങ്ങളെ ഉറക്കിക്കൊള്ളട്ടെ. അതു ശ്രീരാമവിലാസക്കാരു കൈയേററു മുതിർന്ന കുട്ടികളെ ഉറക്കുവാൻ ഒരുങ്ങിയതു് എന്തിനാണ്?. 'എനിക്കു കൊടുക്കണം' 'നാളത്തോടുകൂടി' എന്നിങ്ങനേയുള്ള അടുക്കളമലയാളം സരസ്വതീമണ്ഡപത്തിൽ നിവേദിക്കുവാൻ വച്ചതു് ഓർക്കുമ്പോൾ ശബരിയുടെ ഉച്ഛിഷ്ടം ശ്രീരാമൻ അനുഭവിച്ച് അതിനു ശുദ്ധിവന്ന കഥ സ്മരിക്കേണ്ടിവരുന്നു.

നാൺഡിട്ടേയിൽഡ് ഇനത്തിൽ നവകുമാരൻ മുഴുവനും പഠിച്ചുതീർക്കേണ്ടതാണ്. ചാററർജീതരുവിൽ പടന്ന പല ലതകളും ഒട്ടിച്ചെടുത്തും, മുറിച്ചുനട്ടും, പിഴുതെടുത്തും പല തരുക്കളിലും പടർത്തീട്ടുണ്ട്. എന്നാൽ 'നവകുമാരൻ' ഒരു പ്രസാധകതരുവിൽ വിഹരിക്കുന്ന ശുകം മാത്രമാണ്. ലോഹനിർമ്മിതമായ വാഗുരകൊണ്ട് ആവരാദിതമായ തരുശാഖകളെ ആശ്രയിച്ച് ഉപജീവിക്കുന്ന ശുകകോകിലങ്ങളുടെ ഗാനമാധുരി ശ്രവണസുഖദമെങ്കിലും അസ്വാതന്ത്ര്യംകൊണ്ടുള്ള മ്ലാനത സർവ്വത്ര കാണുന്നുണ്ട്.

നാലാം ഫാറംകൊണ്ടു പാണിനീപ്രസ്ഥാനം അവസാനിച്ചു. അടുത്തു കീഴ്പോട്ടു മനോരമാപ്രസ്ഥാനം നാലു ക്ലാസിലേക്കുണ്ട്. അതിനാൽ അവയെല്ലാം ഒന്നിച്ചെടുത്തു പരിശോധിക്കാമെന്നുവെച്ച് ഇവിടെ ഒന്നും പറയുന്നില്ല.

ഇരുപത്തഞ്ചുപുറം പദ്യവും എൺപതുപുറം ഗദ്യവും ചേർത്തു ക്രൗൺ എട്ടു വലിപ്പത്തിൽ പതിമ്മൂന്നു ഫാറമുള്ള ഒരു പുസ്തകത്തിന് ഏഴു ചക്രം വിലവച്ചാൽ മതിയാകുന്നതാണ്. പാഠപുസ്തകമായതുകൊണ്ടു കുറച്ചുകൂടി ആയിക്കൊള്ളട്ടെ. മുപ്പത്തിരണ്ടു ചക്രം വിലകൊടുത്ത് ഈ മൂന്നു പുസ്തകവും വാങ്ങിക്കൊള്ളണമെന്നു നിർദ്ദയമായ സർക്കുലർ അയയ്ക്കുന്ന അധികൃതന്മാർ വിദ്യാർത്ഥികളുടെയും രക്ഷിതാക്കളുടെയും വിഷമങ്ങൾ വല്ലതുമറിയുന്നുണ്ടോ? പാഠപുസ്തകമാക്കുവാൻ കടപ്പെട്ടിരിക്കുന്നവർ നാട്ടുകാരെ ഇങ്ങിനെ പിഴിയുന്നതു് എത്രനാൾ നിലയിൽക്കുമെന്നു കണ്ടുതന്നെ അറിയണം.

രണ്ടാം ഫാറത്തിൽ സുധാകരൻ, തത്വചിന്തകൾ എന്ന രണ്ടു ഗദ്യഗ്രന്ഥങ്ങളും ധ്രുവൻ, പാത്രചരിതം എന്ന രണ്ടു പദ്യഗ്രന്ഥങ്ങളും സ്വാതിതിരുനാൾ ശ്രീപത്മനാഭദാസൻ എന്നു രണ്ടു നാൺഡിട്ടേയിൽഡ് ഗ്രന്ഥങ്ങളും പാഠപുസ്തകങ്ങളാണ്.

നൂററിരണ്ടു വശങ്ങളുള്ള സുധാകരനിൽനിന്ന് അൻപത്തിആറു വശം മാത്രം പാഠ്യഭാഗമായി തിരഞ്ഞെടുത്തിട്ടുണ്ട്. ഈ പുസ്തകത്തിന്റെ ആദ്യത്തെ ഒരു വശംമാത്രം പാഠവിഷയമാക്കിയാലും ബാലവിദ്യാർത്ഥികളിൽ ഗ്രന്ഥജന്യമായ മഹാമാരിയുടെ ദുഷ്ടബീജം ബാധിക്കാതിരിക്കയില്ല. "ബുദ്ധിമാനും, പരിഷ്കൃതനും, ആജ്ഞാശക്തിയിൽ അതീവതാല്പര്യമുള്ളവനും ന്യായാന്യായം പരിശോധിക്കാതെ ഏതുവഴിയും അംഗീകരിക്കുന്നതിനും സ്ഥാനത്തിനു് അനുയോജ്യമല്ലാത്തതും ക്രൂരവും നിന്ദ്യവുമായ ഓരോ പ്രവൃത്തികൾ ചെയ്യുന്നതിനും" ഒരു രാജാവിനെ ഒന്നാംപുറത്തുതന്നെ അവതരിപ്പിച്ചു. ബുദ്ധികൊണ്ട് ഉന്നതപരീക്ഷാവിജയം നേടിയപ്പോൾ പഠി

ഷ്കൃതാശയനായി എന്ന് അഭിമാനിച്ചു. ഏർപ്പെട്ട തൊഴിലിന്ന പരാജയം എന്നുകണ്ടാൽ ഏതു നീചമാൎഗ്ഗവും സ്വീകരിക്കുന്നതു നിന്ദ്യവും ക്രൂരവുമാണ്. പക്ഷെ അതു വിദ്യാൎത്ഥികളെ പഠിപ്പിക്കാൻ ഒന്നുമരുതു്.

ആസ്വാദ്യമായ കഥാബന്ധമില്ല. സാഹിത്യമെന്നുള്ളതു പോകട്ടെ; നല്ല വാക്യങ്ങൾ ഭാഷാശുദ്ധിയോടെ കാണ്മാനില്ല: അനുകരണീയമായ ഒരു പാത്രം കഥയിലില്ല; (പിന്നീടത്തെ, അനുമാനിച്ച്) എന്നിങ്ങനെ ദുഷ്ടപദപ്രയോഗം സുലഭം. ഗ്രന്ഥകൎത്താവും പ്രസാധകനും പാഠപുസ്തകമാക്കിയ അധികാരിയും ഒരുപോലെ മലയാളത്തോടു വിപ്രവൎത്തികളെന്നു സമാധാനിക്കാം. സാധുക്കൾ, കുട്ടികളുടെ തലയ്ക്കും രക്ഷിതാക്കളുടെ വയററിലും അടി.

സുധാകരൻ വിഷം വമിച്ചാലും 'തത്വചിന്ത' കൊണ്ടു വിദ്യൎത്ഥികൾ രക്ഷപ്പെട്ടുമൊ? സത്യം, ധൎമ്മം വിനയം വിദ്യാഭ്യാസം എന്നീ നാലു വിഷയങ്ങൾ പഠിക്കുവാൻ നിശ്ചയിച്ചിട്ടുണ്ട്. മുപ്പത്തിരണ്ടു പുറവുമുണ്ട്. ആകെ ഗ്രന്ഥം എട്ടുവിഷയങ്ങളും അറുപത്തഞ്ചുവശംങ്ങളുമുള്ളതാണ്.

പണ്ടൊരുകാലത്തു സുഭദ്രാൎജ്ജുനം എന്നൊരു ഭാഷാനാടകത്തിന്ന വെണ്മണിനമ്പൂതിരിപ്പാട്

"..................അതിന്റെ നവരീതിയിലെൻ മനസ്സു
മന്നാടിയാരുടെയതെന്നൊരു ശങ്കതേടി.

എന്നഭിപ്രായം പറഞ്ഞതായി ഓക്കുന്നുണ്ട്. പാഠപുസ്തകങ്ങളെല്ലാം വായിച്ചുതീൎന്നതിൽ പിന്നെയാണു ബൈ ഓർഡർകൊണ്ടു ഭാഗം നിൎണ്ണയിച്ചതു് അറിവാനിടവന്നതു്. അതിനാൽ 'നട്ടതൊട്ടൊട്ടുവാകുവോളമൊ' കേരളാദ്ദ്യമന്നപ്രഭാശാലികളോളമൊ നോക്കിവിഷമിക്കാനിടവന്നില്ല. സൎവ്വത്ര ഒരു പ്രസംഗേഷരായ ബാധിച്ചിരിക്കുന്നതുകൊണ്ടു വിദ്യാൎത്ഥികൾക്കു സുഖഗ്രഹണത്തിന് ഇടവരാത്തവണ്ണം ഓരോവിഷയവും വക്രിച്ചാണിരിക്കുന്നതു്. വിദ്യാഭ്യാസം എന്നവിഷയത്തിൽ ആദ്യഖണ്ഡികയുടെ മദ്ധ്യത്തിലായി(എന്നു മാത്രമല്ല) എന്ന സന്ധായകഘടകം അസ്ഥാനപ്രയോഗമെന്നു മാത്രമല്ല അൎത്ഥവികലമായ പ്രയോഗവും കൂടിയല്ലെ എന്നു സംശയിക്കുന്നു. കായികമാനസികപരിഷ്ക്കാരങ്ങളെ ഉപദേശിക്കുന്ന മാൎഗ്ഗം വിദ്യാഭ്യാസമെന്നു പറഞ്ഞിട്ട് 'അതു' ശരീരികം ധാൎമ്മികം ആത്മീയമെന്നു വിഭജിച്ചിരിക്കുന്നു. ആ അതു എന്താണ്? വിദ്യാഭ്യാസംതന്നെയാണൊ? എന്നാൽ ആദ്യം രണ്ടും പിന്നെ മൂന്നും സംസ്ക്കരിക്കേണ്ട സ്ഥാനം കാണിച്ചിരിക്കുന്നതെന്തുകൊണ്ടാണ്. മുഖവുരയിൽ പ്രസ്താവിച്ച ഗുണങ്ങൾ ഗ്രന്ഥത്തിൽ അങ്ങിങ്ങായി ഉണ്ടെങ്കിലും സുഗ്രാഹ്യമായ നിലയിൽ നമ്മുടെ സാഹിത്യത്തിൽ ധാരാളം ഗ്രന്ഥങ്ങൾ ഉണ്ടെന്നെ പറവാൻ അനുഭവം അനുവദിക്കുന്നുള്ളു.

'പാത്രചരിതം' എന്നുകേട്ടമാത്രയിൽ കുഞ്ചൻനമ്പ്യാരുടെ തുള്ളൽ വാങ്ങി അബദ്ധമായ പല കുട്ടികളേയും ഞാനറിയും. സംസ്കൃതവൃത്തത്തിൽ അഞ്ചദ്ധ്യായമുള്ള ഈ ഗ്രന്ഥത്തിൽനിന്നു് ഒരദ്ധ്യായം പാഠവിഷയമാണ്. കഷ്ടിച്ചെട്ടുപുറം തിരഞ്ഞെടുത്ത ഈ പുസ്തകത്തിനു മുപ്പത്തിആറു വശങ്ങളുണ്ട്.

എവിടെയ്ക്കാണുതുപ്പേണ്ട
തടസ്സാക്ഷണമജ്ഞന
ഇവിടെത്തന്നെതുപ്പ്യാലു
മില്ലദോഷംനരോത്തമ.

എന്നാരോ ഈ ജാതികവനത്തെ പരിഹാസമായി പറഞ്ഞുകേട്ടിട്ടുണ്ട്. അതിൽക്കൂടുതൽ ഒന്നും ഇവിടേയും പറവാനില്ല.

ആദ്യത്തെ ശ്ലോകം അന്വയിക്കേണ്ടതെങ്ങിനെയാണ്. നമിച്ചു ജയമോതണം എന്നതിന്റെ കർത്താവ് ഏതാണ്. നാരായണസ്വാമിയോടു വാണിയേയും വ്യാസരേയും നമിക്കാനാണോ അനുജ്ഞനൽകുന്നതു്.

ഇനിയൊരു പദ്യഗ്രന്ഥം ധ്രുവനാണ്. കുട്ടികളുടെ ഹൃദയത്തെ സ്പർശിക്കുന്ന ഒരു ഒന്നാന്തരം കഥയാണിതു്. ശബ്ദശുദ്ധിയും പ്രതിപാദനഭംഗിയും സവിശേഷം കാണുന്ന ഈ പുസ്തകത്തിന്റെ രണ്ടാംഭാഗവുംകൂടി പഠിപ്പിക്കണമെന്നു ബൈ ഓർഡർ ശാസിച്ചിരുന്നുഎങ്കിൽ പാത്രചരിതം കൊണ്ടു ക്ലേശിക്കാതെ കഴിക്കാമായിരുന്നു.

നാൺഡിട്ടേയിൽഡ് രണ്ടുപുസ്തകമുണ്ട്. അവയിൽ സ്വാതിതിരുനാൾ 'പേരുമാറി പതിവുപിടിച്ച' പണ്ടത്തെ 'ഗർഭശ്രീമാനാ'ണ്. അന്നത്തെ പേരു് ഇന്നു് അധികാരകേന്ദ്രങ്ങളിൽ ശ്രവണകടുവെന്നു വച്ചിട്ടോ ഇന്നത്തെ അഴിമതിക്കിടയിൽ പുറംകടലാസുകീറിപ്പെരുമാറുന്നതു് ഒരു കൗശലമെന്നുവച്ചിട്ടോ ഇങ്ങിനെചെയ്തതു് എന്നറിഞ്ഞുകൂട. ശ്രീപത്മനാഭദാസനിൽനിന്നു പതിനെട്ടുപുറംകൂടി ചേർത്തിട്ടുണ്ട്.

അടുത്ത രണ്ടു ക്ലാസുകളിലെ പുസ്തകങ്ങളും മേൽകാണിച്ച രീതിയെ വിട്ടുനിൽക്കുന്നവയല്ല. പ്രിപ്പാരട്ടറിക്ലാസിലേയ്ക്കു വച്ചിട്ടുള്ള കൈരളീകടാക്ഷം വള്ളത്തോളിന്റെ കർത്തൃത്വംകൊണ്ട് ഒരു 'കൺകെട്ട്' വിദ്യ മാത്രമാണു കാണിച്ചിരിക്കുന്നതു്. ഒന്നാംഫോറത്തിലെ ബാലരാമായണം സാമന്യം നല്ല ഒരു കവിതയാകകൊണ്ടു നാല്പതുപദ്യം പഠിച്ചാൽ മതിയെന്നു നിശ്ചയിച്ചിട്ടുണ്ട്.

ഇംഗ്ലീഷുമലയാളപാഠശാലകളിലെക്കു പൊതുവായി നിശ്ചയിച്ചിരിക്കുന്ന 'രവിവർമ്മഡ്രായിംഗ്പുസ്തക'ത്തെക്കുറിച്ചു നടത്തിവരുന്ന അന്വേഷണംകൊണ്ട് അറിഞ്ഞിരിക്കുന്ന സംഗതികൾ പാരമാർത്ഥികമെന്നു

ബോധ്യപ്പെട്ടിട്ടില്ല. അടുത്തുതന്നെ അതിൻെറ പരമാൎത്ഥസംഗതികൾ അറിയാൻ ഇടവരും. വ്യാകരണമെന്ന ഇനത്തിൽ മധ്യമവ്യാകരണം, പ്രഥമവ്യാകരണം, ഭാഷാമഞ്ജരി, സാഹിത്യസാഹ്യം, മനോരമ എന്നിത്രയും ഗ്രന്ഥങ്ങൾ പാഠസമിതിയിൽ ഏർപ്പെട്ടിട്ടുണ്ടു്. അവയെക്കുറിച്ചും അല്പം പറവാനുണ്ടു്. ഇവരണ്ടുംകൂടി അടുത്തുതന്നെ പറയാമെന്നു് ആഗ്രഹിക്കുന്നു.



# ചിററൂർ കാവിൽ ബ്ഭഗവതി

(കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി.)

ചിററൂർകാവു കൊച്ചീരാജ്യത്തിൻെറ കിഴക്കെ അററത്തുള്ളതും ബ്രിട്ടീഷ്‌രാജ്യത്താൽ ചുററപ്പെട്ടതുമായ ചിററൂർ താലൂക്കിൽ ചേർന്ന ചിററൂർദേശത്തുതന്നെയാണു്. അവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഭദ്രകാളിയെയാണു് "ചിററൂർ കാവിൽ ബ്ഭഗവതി" എന്നു പറഞ്ഞുവരുന്നതു്. ആ ദേശക്കാർ ആ ദേവിയെ തങ്ങളുടെ പരദേവതയായിട്ടുതന്നെയാണു ആദരിക്കുകയും ആചരിക്കുകയും ചെയ്തുപോരുന്നതെന്നും അവർ പണ്ടേതന്നെ ഭദ്രകാളിയെക്കുറിച്ചു വളരെഭക്തിയും വിശ്വാസവുമുള്ളവരായിരുന്നുവെന്നുമുള്ളതു പ്രസിദ്ധമാണു്. ഭഗവതി ആ ദേശക്കാരെക്കുറിച്ചു വളരെ കൃപയോടും വാത്സല്യത്തോടുംകൂടി വർത്തിച്ചുപോരുന്നുമുണ്ടു്.

പണ്ടൊരിക്കൽ കൊങ്ങുരാജ്യാധിപനായ രാജാവു ചിററൂർദേശം പിടിച്ചടക്കാനായി സൈന്യസമേതം ആ ദേശത്തു വന്നുചേർന്നു. ചിററൂർദേശക്കാരും യുദ്ധവിദഗ്ദ്ധന്മാരായിരുന്നതിനാൽ രണ്ടുകൂട്ടരും തമ്മിൽ നേരിട്ടു് അതിഭയങ്കരമായ യുദ്ധമുണ്ടായി. സ്വല്പസമയം കഴിഞ്ഞപ്പോൾ ചിററൂർക്കാർ ഏററവും പരവശന്മാരായിത്തീരുകയും കൊങ്ങപ്പടയെ ജയിക്കുന്നകാര്യം തങ്ങളാൽ സാദ്ധ്യമല്ലെന്നു് അവൎക്കു തോന്നുകയും ചെയ്തു. അപ്പോൾ അവരെല്ലാവരും ക്ഷേത്രസന്നിധിയിൽചെന്നു തങ്ങളുടെ പരദേവതയായ ഭഗവതിയെ ഭക്തിപൂർവ്വം വന്ദിച്ചുകൊണ്ടു്.—

1. "ഭൂവിൽപ്പുകഴും ചിററൂർ—
കാവിൽവിളങ്ങും കൃതാന്തരിപുപുത്രി!
ഈവിധമായൊരു മക്കളെ—
യാവിർമ്മോദം തുണക്കമൊതാവേ!"

2. "ഞങ്ങളെ വെൽവാൻവന്നൊരു
കൊങ്ങപ്പടയേ വധിച്ചുവേഗത്തിൽ
മങ്ങലൊഴിക്കുക മായേ!
മംഗളമൂർത്തേ! നമോനമസ്തുഭ്യം!!"

എന്നു പ്രാർത്ഥിച്ചു. അതുകേട്ട് ആർത്തത്രാണപരായണയും ഭക്തവത്സലയും ലോകമാതാവുമായ ഭഗവതി ഉടൻ പ്രത്യക്ഷമായി പോർക്കളത്തിലെത്തി തൻെറ നാന്ദകം വാൾകൊണ്ടു കൊങ്ങപ്പടകളെ വെട്ടി വധിച്ചുതുടങ്ങി. ക്ഷണനേരംകൊണ്ടു കൊങ്ങപ്പട മിക്കവാറും നശിച്ചു. ഏതാനും സൈനികന്മാർ പ്രാണഭീതിയോടുകൂടി ഓടി സ്വദേശത്തേക്കു മടങ്ങിപ്പോവുകയും ചെയ്തു. അപ്പോൾ കൊങ്ങരാജാവു ദേവിയോടു നേരിട്ടു യുദ്ധംതുടങ്ങി. ആ യുദ്ധം ഏററവും ഭയങ്കരം തന്നെയായിരുന്നു. കൊങ്ങരാജാവ് അന്തകനേപ്പോലെ ഒരു പോത്തിൻെറ പുറത്തുകയറിയായിരുന്നു യുദ്ധത്തിനു വന്നിരുന്നത്. ദേവി തൻെറ വാൾകൊണ്ട് ആ പോത്തിൻെറ തല വെട്ടി താഴെയിടുകയും കൊങ്ങരാജാവിൻെറ കഴുത്തുമുറിച്ചു തല ദാരുകൻെറ ശിരസ്സിനേപ്പോലെ തൃക്കൈയിലെടുക്കുകയും ചെയ്തു. അങ്ങിനെ ആ യുദ്ധം അവസാനിച്ചതിൻെറ ശേഷം ദേവി ഒരു ശിലാതലത്തിൽ ചെന്നിരുന്നു വിശ്രമിച്ചു. അപ്പോൾ ദേശക്കാരെല്ലാവരും അവിടെയെത്തി ഭഗവതിയേ കണ്ടു വന്ദിച്ചു സ്തുതിച്ചു. അവരപ്പോൾ ഭഗവതിയെക്കണ്ടതു് എട്ടുതൃക്കൈകളോടും ആ തൃക്കൈകളിൽ വരദാഭയമുദ്രകളും നാന്ദകംവാൾ, ശൂലം, ഗദ, ശംഖം, വട്ടക, കൊങ്ങരാജാവിൻെറ ശിരസ്സ് എന്നിവ ധരിച്ചുകൊണ്ടും കാലിന്മേൽകാൽ കയററിവച്ച് ഇരിക്കുന്നതുമായിരുന്നു.

ഭഗവതി അങ്ങിനെ അവിടെ ഇരുന്നിരുന്നപ്പോൾ അതിലെ കടന്നുപോയ ചില ചക്കിലയന്മാർ അവരുടെ കൈവശമുണ്ടായിരുന്ന മദ്യവും മാംസവും തിരുമുല്ക്കാഴ്ചയായി ദേവിയുടെ തൃപ്പാദസന്നിധിയിൽ വെച്ചു വന്ദിച്ചു. ദേവി അവയെ സസന്തോഷം സ്വീകരിക്കുകയും ആ മദ്യം സ്വല്പം സേവിക്കുകയും മാംസം കുറച്ചെടുത്തു ഭക്ഷിക്കുകയും ചെയ്തിട്ടു ശേഷമുണ്ടായിരുന്നതു് അവിടെക്കൂടിയിരുന്ന ജനങ്ങൾക്കു കൊടുക്കുകയും ജനങ്ങൾ അവ വാങ്ങി ദേവിയുടെ പ്രസാദമെന്നുള്ള സങ്കല്പത്തോടുകൂടി ആസ്വദിക്കുകയും ചെയ്തു.

അപ്പോഴേയ്ക്കും ദേവി അവിടെനിന്ന് അന്തർദ്ധാനംചെയ്തുകളകയാൽ ആ ദിവ്യസ്വരൂപം അവർക്കാർക്കും പിന്നെ കാണ്മാൻ കഴിഞ്ഞില്ല. അതിനാൽ പിന്നെ ആ ദേശക്കാരായ എല്ലാവരുംകൂടി, "ദേവിയുടെ ഈ ദിവ്യസ്വരൂപം നമുക്ക് എന്നും കണ്ടു വന്ദിക്കാനായി ഇപ്പോൾ നമ്മൾ കണ്ടതുപോലെതന്നെ ഒരു വിഗ്രഹമുണ്ടാക്കിച്ച് ഇവിടെ പ്രതിഷ്ഠിക്കണം"

എന്നു നിശ്ചയിച്ച് അപ്രകാരമൊരു വിഗ്രഹം മണ്ണുകൊണ്ടുണ്ടാക്കിച്ച് ചൂളയിൽവെച്ചു തയാറാക്കി. ആ സമയത്ത് ഒരു യോഗിനി അവിടെ വന്നുചേരുകയും ആ ബിംബമെടുത്തുകൊണ്ടുപോയി നിശ്ചിതസ്ഥലത്തു പ്രതിഷ്ഠിക്കുകയും ചെയ്തിട്ട് ഉടൻതന്നെ അദൃശ്യയായി ഭവിക്കുകയും ചെയ്തു. ആ യോഗിനി ആരാണെന്നും എവിടെനിന്നാണു വന്നതെന്നും എങ്ങോട്ടാണു പോയതെന്നും ആക്കും നിശ്ചയമില്ല. പ്രതിഷ്ഠിച്ചതു പൂർവക്ഷേത്രത്തിന്റെ കിഴക്കുവശത്തു സ്വല്പം തെക്കോട്ടുമാറിയാണെന്ന് ഇപ്പോഴും എല്ലാവക്കും കണ്ടറിയാവുന്നതുമാണ്. ഈ പ്രതിഷ്ഠ നടന്നതു കൊല്ലവർഷം 71 കുംഭമാസം 26-ാംനു-യായിരുന്നു എന്നാണു പറഞ്ഞുവരുന്നത്.

ബിംബപ്രതിഷ്ഠ കഴിഞ്ഞാലുടനെ ഒരു നിവേദ്യം കഴിക്കേണ്ടതു് അത്യാവശ്യമാണല്ലോ. അതിനെന്താണു വേണ്ടതെന്ന് അവിടെക്കൂടിയിരുന്നവരെല്ലാവരുംകൂടി ആലോചിച്ചു. അപ്പോൾ അവരിൽ ദേവീഭക്തശിരോമണിയും ജ്ഞാനിയുമായിരുന്ന ഒരു നായർ "ചക്കിലിയന്മാർ കൊടുത്ത മദ്യവും മാംസവും ദേവി സന്തോഷം സ്വീകരിച്ചുവല്ലോ. അതിനാൽ ഇപ്പോഴും അവതന്നെ മതി." എന്നു വിധിക്കുകയും അതു് എല്ലാവരും സമ്മതിക്കുകയും ചെയ്തു. ഉടനെ അപ്രകാരം വിധിച്ച ആ നായർതന്നെ പോയി കുറച്ചു മദ്യവും മാംസവും കൊണ്ടുവന്നു ദേവിക്കു നിവേദിച്ചു. നിവേദ്യം കഴിഞ്ഞതിന്റെ ശേഷം നിവേദിക്കപ്പെട്ട ആ സാധനങ്ങൾ അവിടെക്കൂടിയിരുന്നവക്കെല്ലാം കുറേശെ കൊടുക്കുകയും എല്ലാവരും ദേവീപ്രസാദമെന്നുള്ള സങ്കല്പത്തോടുകൂടി അവ വാങ്ങി സേവിക്കുകയും ഭക്ഷിക്കുകയും ചെയ്തു. പിന്നെ അതവിടെ പതിവായിത്തീൎന്നു. ഇപ്പോഴും അവിടെ നിവേദ്യം മദ്യവും മാംസവുംതന്നെയാണു പതിവ്. നിവേദിക്കുന്നതു നായന്മാരുമാണ്. എന്നാലവിടെ ചില വിശേഷദിവസങ്ങളിലല്ലാതെ ദിവസംതോറും പൂജ പതിവില്ല. എങ്കിലും അവിടെ രണ്ടുനേരവും വിളക്കുവെക്കുക പതിവുണ്ട്. അല്ലാതെയൊന്നുമില്ല.

എന്നാൽ ആദ്യമുണ്ടായതായ മൂലക്ഷേത്രത്തിൽ അങ്ങിനെയൊന്നുമല്ല. അവിടെ പതിവായി രണ്ടുനേരവും പൂജയുണ്ട്. അതു നടത്തുന്നതു ബ്രാഹ്മണരാണ്. അവിടെ നായന്മാർ പൂജിക്കുകയും മദ്യവും മാംസവും നിവേദിക്കുകയും പതിവില്ല. അവിടത്തെ ചട്ടവട്ടങ്ങളെല്ലാം സാധാരണ ക്ഷേത്രങ്ങളിലെപ്പോലെ തന്നെയാണ്. മദ്യമാംസാദികളൊന്നും ആ ക്ഷേത്രത്തിന്റെ അടുക്കലെങ്ങും കൊണ്ടുചെല്ലാൻതന്നെ പാടില്ല. കൊണ്ടുചെന്നാൽ ക്ഷേത്രമശുദ്ധമാകുമെന്നും പിന്നെ അവിടെ ശുദ്ധികലശം മുതലായവയൊക്കെ നടത്തണമെന്നുമാണു വച്ചിരിക്കുന്നത്. അവിടെ ഭഗവതിയുടെ ചൈതന്യം സാമാന്യത്തിലധികമായി കണ്ടുവരുന്ന

ണ്ടു്. അവിടെ ഭജനമിരുന്ന് ആ ദേവിയെസ്സേവിച്ചാൽ ഭേദമാകാത്ത രോഗവും ഒഴിയാത്ത ബാധയും സാധിക്കാത്ത കാൎയ്യവും ഒന്നുംതന്നെയില്ലെന്നു തീൎച്ചയായി പറയാം. ആ ദേവീസന്നിധിയിൽ ഭജനമിരുന്നിട്ടു് അപസ്മാരം, ഉന്മാദം മുതലായവ ഭേദമായി സ്വാസ്ഥതയെ പ്രാപിച്ചവരായി ഇപ്പോഴും പലരുണ്ടു്. ഈ അടുത്തകാലത്തുതന്നെ സന്താന്ത്യൎത്ഥമായി അവിടെ ഭജനമിരുന്നിട്ടു സൽസന്താനങ്ങളെ ലഭിച്ചവരുടെ സംഖ്യ ഒട്ടും ചില്ലറയല്ല.

ആ ദേശക്കാൎക്കു പണ്ടുണ്ടായിരുന്നതുപോലെ പരസ്പരം സ്നേഹവും വിശ്വാസവും ഐകമത്യവും ഇപ്പോളില്ലെന്നു് അവരിൽത്തന്നെ ചിലർ പറഞ്ഞു് ഇയ്യിടെ കേട്ടുതുടങ്ങിയിട്ടുണ്ടു്. എങ്കിലും ആ ദേവീക്ഷേത്രത്തിൽ പൂൎവന്മാർ നടത്തിപ്പോന്നിരുന്ന അടിയന്തിരങ്ങളെല്ലാം ആധുനികന്മാരും നടത്തിപ്പോരുന്നുണ്ടു്. അവിടെ ആണ്ടുതോറും പതിവായി ദേശക്കാർ നടത്തിപ്പോരുന്ന അടിയന്തിരങ്ങളിൽ പ്രധാനങ്ങൾ മണ്ഡലവിളക്കും കൊങ്ങപ്പടയുമാണു്. മണ്ഡലവിളക്ക് എന്നു പറഞ്ഞാൽ വൃശ്ചികമാസം ഒന്നാം തീയതി മുതൽ നാല്പത്തൊന്നുദിവസം ക്ഷേത്രത്തിൽ നിറമാലയും വിളക്കും നടത്തുകയാണു്. അതു വളരെ കേമമായിട്ടുള്ള ഒരടിയന്തിരമാണെന്നുള്ളതിനു സംശയമില്ല. അതിൻെറ ഒടുവിലത്തെ ദിവസം അടിയന്തിരം നടത്തിപ്പോരുന്നതു കൊച്ചീസൎക്കാരിൽ നിന്നാണു്. അതിനു "പണ്ടാരവിളക്ക"ന്നാണു പേരുപറഞ്ഞുപോരുന്നതു്. ഭക്തിരസപ്രധാനമായ ഈ അടിയന്തിരത്തിൽ ഭാരവാഹികളല്ലാത്തവരും ദേവീദൎശനത്തിനായി അവിടെ ധാരാളം വന്നുകൂടാറുണ്ടു്.

"കൊങ്ങപ്പട" എന്ന ആഘോഷം പണ്ടു കൊങ്ങരാജാവു ചിററൂർ ദേശം പിടിച്ചടക്കാനായി സൈന്യസമേതം അവിടെ വരികയും ചിററൂർ ഭഗവതി അവരെ സംഹരിക്കുകയും ചെയ്തതിൻെറ സ്മാരകമായി ആണ്ടുതോറും നടത്തിവരുന്നതും വളരെ കേമമായിട്ടുള്ളതുമാണു്. അതിൽ പലവിധത്തിലുള്ള വേഷങ്ങളുടെ പുറപ്പാടും മററുമുള്ളതിനാൽ അതു സകലരസസമ്പൂൎണ്ണമായ ഒരാഘോഷമാണെന്നു തന്നെ പറയാം. അതിൻെറ ഒരോ ചടങ്ങുകൾ കുംഭമാസത്തിൽ ശിവരാത്രിക്കുമുമ്പു തുടങ്ങിയാൽ മീനമാസത്തിലാണു് അവസാനിക്കുന്നതു്. അവയെല്ലാം അറിവാനാഗ്രഹമുള്ളവർ അവിടെച്ചെന്നു കണ്ടുതന്നെ മനസ്സിലാക്കുകയല്ലാതെ എഴുതി അറിയിക്കുന്ന കാൎയ്യം അസാദ്ധ്യമാകയാൽ അതിനായി ഉദ്യമിക്കുന്നില്ല.

ചിററൂർഭഗവതി ആൎത്തത്രാണപരായണയും ആശ്രിതവത്സലയുമാണെന്നുള്ളതു കൊങ്ങപ്പടയെ സംഹരിച്ചതുകൊണ്ടുതന്നെ സ്പഷ്ടമാകുന്നുണ്ടല്ലോ. അതുകൂടാതെയും അതിലേയ്ക്കു് അനേകം ദൃഷ്ടാന്തങ്ങളവിടെയു

ണ്ടായിട്ടുണ്ട്. അവയെല്ലാം വിവരിക്കുന്ന കാര്യം ദുഷ്കരമാകയാൽ ചിലതു മാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു.

ചിററൂരുനിന്ന് ഏകദേശം നാലുനാഴിക അകലെ ബ്രിട്ടീഷുമലബാറിൽ "പെരുവെമ്പ്" എന്നൊരു ദേശമുണ്ടല്ലൊ. അവിടെ ഉണ്ടായിരുന്ന ഒരു നായർക്ക് ചിററൂരു് ഒരു വീട്ടിൽ സംബന്ധമുണ്ടായിരുന്നു. സംബന്ധംചെയ്യപ്പെട്ട സ്ത്രീയുടെ വീട്ടിൽ ധാരാളം സമ്പത്തുണ്ടായിരുന്നു; എന്നുമാത്രമല്ല, ആ സ്ത്രീയെ ആ വീട്ടിലുള്ളവർ വളരെ വാത്സല്യത്തോടുകൂടിയാണു വളത്തിയിരുന്നതു്. അതിനാൽ ആ സ്ത്രീയുടെ മാതാപിതാക്കന്മാരും മാതുലന്മാരും അമൂല്യങ്ങളായ അനേകം ആഭരണങ്ങളുണ്ടാക്കിച്ചുകൊടുത്തിരുന്നു. ആ സ്ത്രീ മിക്കസമയത്തും അവയെല്ലാം അണിഞ്ഞുംകൊണ്ടുതന്നെയാണു നടക്കുക പതിവു്. ആ സ്ത്രീക്കു ചിററൂർകാവിൽ ഭഗവതിയെക്കുറിച്ചു് അളവററഭക്തിയും വിശ്വാസവുമുണ്ടായിരുന്നതിനാൽ രണ്ടുനേരവും കാവിൽപ്പോയി ദേവിയെ വന്ദിക്കുക പതിവായിരുന്നു. കാവിൽപ്പോകുന്ന സമയങ്ങളിൽആ സ്ത്രീ തൻെറ ആഭരണങ്ങളെല്ലാമെടുത്തു് അണിയാതെയിരിക്കാറില്ല. സംബന്ധക്കാരനായ ആ നായർ ഒരത്യാഗ്രഹിയും ദുഷ്ടനുമായിരുന്നതിനാൽ ഈ ആഭരണങ്ങളെല്ലാം പതിവായിക്കണ്ടപ്പോൾ ഇവയെല്ലാം തട്ടിക്കൊണ്ടു പോകണമെന്നു തോന്നിത്തുടങ്ങി. അതിനാൽ അയാൾ അതിനുള്ള ഒരു കള്ളക്കൌശലം ആലോചിച്ചു നിശ്ചയിച്ചുകൊണ്ടു് ഒരു ദിവസം ഭാൎയ്യയോടു സ്വകാൎയ്യമായിട്ടു "നിന്നെ ഒന്നു കാണാൻവൈകിയിരിക്കുന്നതിനാൽ അങ്ങോട്ടു കൊണ്ടുചെല്ലണമെന്ന് എൻെറ അമ്മ എന്നോടു പറഞ്ഞുതുടങ്ങീട്ടു വളരെ ദിവസമായി. അതിനാൽ നമുക്ക് അങ്ങോട്ടൊന്നു പോകണം. അവിടെ മൂന്നു ദിവസം താമസിച്ചിട്ടു നാലാംദിവസം നമുക്കു മടങ്ങിപ്പോരാം. അതിനെന്താ വിരോധമുണ്ടോ" എന്നു ചോദിച്ചു. അതിനുത്തരമായിട്ടു ഭാൎയ്യ "ഒരു വിരോധവുമില്ല. അച്ഛനമമ്മയും മററും സമ്മതിച്ചാൽ നമുക്കു നാളെത്തന്നെ പോകാം. എന്നാൽ മൂന്നുദിവസം അവിടെ താമസിക്കാൻ നിവൃത്തിയില്ല. എനിക്കു പതിവായികാവിൽ തൊഴാൻ പോകണമല്ലൊ. ഒരു ദിവസത്തേത്തൊഴുകകഴിഞ്ഞിട്ടു് അങ്ങോട്ടു പോകാം പിറേറ ദിവസം തൊഴാനിങ്ങോട്ടെത്തണം. ദേവീദൎശനം മുട്ടിക്കുന്നകാൎയ്യം സങ്കടമാണു്" എന്നുപറഞ്ഞു. അതുകേട്ടപ്പോൾ നായർക്കു സന്തോഷമായി. അയാൾ ആ സ്ത്രീയുടെ മാതാപിതാക്കന്മാരോടും മററും വിവരം പറഞ്ഞു് അവരെയെല്ലാം സമ്മതിപ്പിക്കുകയും പിറെറ ദിവസം തന്നെ സ്ത്രീ കാവിൽപ്പോയിക്കുളിച്ചു തൊഴുതു വന്നയുടനെ ഭൎത്താവും ഭാൎയ്യയും ഊണും കഴിച്ചു വീട്ടിൽനിന്നു പുറപ്പെടുകയുംചെയ്തു. അപ്പോഴും ആ സ്ത്രീ അവരുടെ ആഭരണങ്ങളെടുത്തണിഞ്ഞിരുന്നു എന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലൊ.

# ചില നല്ല പുസ്തകങ്ങൾ.

# രാജാകേശവദാസ്.

വീരാരാധനഗ്രന്ഥാവലി നമ്പർ 2.

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

"ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും, പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം ലോകത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ചു, സമൃദ്ധിയിങ്കലും അനുദ്ധതനായ ഈ സല്പുരുഷന്റെ ചരിത്രം ആൎക്കും ഒരു വിശിഷ്ടമായ സാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 അണ.

# ശ്രീരാമൻ.

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

"പുത്രനായൊ, ഭ്രാതാവായൊ, യോധാവായൊ, തപസ്വിയായൊ, ഭൎത്താവായൊ, രാജാവായൊ, മിത്രമായൊ, ശത്രുവായൊ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചൎയ്യം മുതലായ മൂന്നാശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീൎയ്യനായ ശ്രീരാമനോടു തുല്യനായിട്ടു് ഒരുപദേഷ്ടാവും, രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാല്മീകിയെപ്പോലെ ഒരു കവിയും" ഇല്ലെന്നു് സൎവ്വസമ്മതമാണു്.

വില 8 അണ.

മഹാകവി ഷേക്സ്പിയരുടെ

# നാടകകഥകൾ.

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

മഹാകവി ഷെക്സ്പിയർ എഴുതിയിട്ടുള്ള സുപ്രസിദ്ധങ്ങളും ഹൃദയാവൎജ്ജകങ്ങളും ആയ രണ്ടു ദുരന്തനാടകങ്ങൾ കഥാരൂപേണ എഴുതിയിട്ടുള്ളതു്. മഹാകവിയുടെ കഥാഘടനാവൈചിത്ര്യം വായിച്ചുനോക്കേണ്ടതാണു്.

വില 5അണ.

സി. ജി. ബ്രദേഴ്സ് ഈശ്വരവിലാസം പുസ്തകശാല, പറവൂര.

## വില്പാനുണ്ട്.

# ചില നല്ല പുസ്തകങ്ങൾ.

| | | | | |
|---|---|---|---|---|
| കേസരി | വേങ്ങയിൽ നയനാർ 1934ലെ ബി. ഏ. പരീക്ഷയ്ക്കുള്ള പാഠപുസ്തകം | 1 | 0 | 0 |
| ഇന്ദുലേഖ | [ചന്തുമേനോൻ] | 1 | 8 | 0 |
| ജ്ഞാനവാസിഷ്ഠം | [ചിററൂർ വരവൂർ ശാമുമേനോൻ] | 2 | 0 | 0 |
| പുരാണകഥാനിഘണ്ടു | [പൈലോപാൾ ബി. ഏ.] | 2 | 0 | 0 |
| ഭഗവൽഗീത | [കെ. എം.] | 5 | 0 | 0 |
| ദുരന്തദുശ്ശങ്ക | [കൈനിക്കര കുമാരപിള്ള ബി. എ. എൽ. ടി.] | 1 | 4 | 0 |
| നളിനി | (കുമാരനാശാൻ) | 0 | 6 | 0 |
| ലീല | ,, | 0 | 10 | 0 |
| പ്രരോദനം | ,, | 0 | 12 | 0 |
| ചിന്താവിഷ്ടയായ സീത | ,, | 0 | 12 | 0 |
| ദുരവസ്ഥ | ,, | 0 | 8 | 0 |
| ചണ്ഡാലഭിക്ഷുകി | ,, | 0 | 8 | 0 |
| കരുണ | ,, | 0 | 6 | 0 |
| വനമാല | ,, | 0 | 12 | 0 |
| ചിന്താസന്താനം 3-ാംഭാഗം | | 0 | 10 | 0 |
| ഒറവങ്കര കൃതികൾ 1-ാംഭാഗം | | 1 | 4 | 0 |
| കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ കൃതികൾ | 1-ാംഭാഗം | 1 | 0 | 0 |
| | 2-ാംഭാഗം | 1 | 4 | 0 |
| | 3-ാംഭാഗം | 1 | 0 | 0 |
| | 4-ാംഭാഗം | 0 | 12 | 0 |
| വീരമാർത്താണ്ഡൻ നോവൽ | | 1 | 8 | 0 |
| കമ്പോളബാലിക | | 1 | 4 | 0 |
| എഫ്. എം. എസ്സ്. യാത്ര | | 0 | 8 | 0 |
| പഞ്ചകല്യാണി | | 0 | 8 | 0 |
| വേലുത്തമ്പിദളവ | [കൈനിക്കര പത്മനാഭപിള്ള] | 0 | 12 | 0 |
| മനസ്സിൻെറ മർക്കടത്വം | | 0 | 12 | 0 |
| സർവ്വരോഗ ചികിത്സാരത്നം | | 1 | 8 | 0 |
| ശ്രീചക്രപൂജാകല്പം | [ചട്ടമ്പിസ്വാമി] | 0 | 8 | 0 |
| രസികൻകഥകൾ | | 0 | 6 | 0 |

മാനേജർ,

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഇൻറർമീഡിയേററക്ലാസ്സിലെ

പാഠ്യപുസ്തകങ്ങൾ.

## 1. ചിന്താസന്താനം.

(നാലാംഭാഗം.)

ഗ്രന്ഥകത്താ:— സുപ്രസിദ്ധഗദ്യകാരൻ

ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരംഗദ്യകാരനും ആയ ഗ്രന്ഥകത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണ് പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദശ്ശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. സാധാരണ പാഠപുസ്തകങ്ങളുടെ രീതിയിൽ മോശമായ കടലാസിൽ അടിച്ചതല്ല. നല്ലകടലാസിൽ വൃത്തിയായി അച്ചടിച്ചതു്. ഗ്രന്ഥകത്താവിൻെറ ഛായയോടുകൂടിയതു്. കച്ചവടക്കാൎക്കു നല്ല കമ്മീഷൻ.

വില 12. അണ

## 2. അന്ത്യാമന്ത്രണം.

ഗ്രന്ഥകത്താ:— ഡി. പത്മനാഭനുണ്ണി എം. എ.

രാവണൻെറ ഉൽകൃഷ്ടാദശ്ശങ്ങളേയും സ്വഭാവ സ്ഥൈര്യത്തേയും തേച്ചു മിനുക്കുന്ന ഒരു ഏകാങ്കനാടകം. വായനക്കാരിൽ വിമശ്ശനബുദ്ധിയെ ഉളവാക്കും. അഭിമാനം വേണ്ടതെന്നുതെളിയും.

വില 8 അണ

സി. ജി. ബ്രദേഴ്സ്, ഈശ്വരവിലാസം പുസ്തകശാല, പറവൂർ.
(N. Travancore.)

# വീരാരാധന.

വീരാരാധന ഗ്രന്ഥാവലി നമ്പർ 1.

അഥവാ

ബാബുസുരേന്ദ്രനാഥബാനർജി.

ഗ്രന്ഥകർത്താ, സി. ജി. അനന്തൻപിള്ള ബി. എ.

മലയാളത്തിലെ ഒരു സ്വതന്ത്രപ്രതിദിനപ്പത്രമായ 'മാതൃഭൂമി' ഈ പുസ്തകത്തെപ്പററി ഇങ്ങിനെ അഭിപ്രായപ്പെടുന്നു:-

വീരാരാധനയുടെ ഒന്നാംഭാഗമായ ഈ ചെറുപുസ്തകം ദിവംഗതനായ ബാബുസുരേന്ദ്രനാഥബാനർജിയുടെ സംക്ഷിപ്തമായ ഒരു ജീവചരിത്രമാണ്. ഈ പുസ്തകത്തെ സാഹിത്യലോകത്തിലേക്ക് സ്വാഗതം ചെയ്യാൻ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്. മലയാളഭാഷയിൽ ഈയിടെയായി പുസ്തകങ്ങൾ ഒരുവിധം ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, അവയിൽ വായിക്കേണ്ടവയും വായിക്കാവുന്നതുമായവയുടെ എണ്ണം തുലോം കുറവായിട്ടേ കാണുകയുള്ളു. ജനസാമാന്യത്തിൽ കർത്തവ്യബോധത്തെ ഉദ്ദീപിപ്പിക്കുന്നതിനും സമുദായത്തോടും രാഷ്ട്രത്തോടും ഉള്ള കടമകളെപ്പററി അവൎക്കു ബോധമുണ്ടാക്കിത്തീൎക്കുന്നതിനും മഹാന്മാരുടെ ജീവചരിത്രങ്ങൾ വളരെ ഉപകാരപ്പെടുന്നുണ്ട്. ബാബുസുരേന്ദ്രനാഥബാനർജിയുടെ പേരു കേൾക്കാത്തവർ നമ്മുടെ നാട്ടിൽ അധികമാരും ഉണ്ടായിരിക്കയില്ല. എന്നാൽ സ്വരാജ്യത്തിൻെറ ഉൽഗതിക്കുവേണ്ടി ആ ഗംഭീരപുരുഷൻ എത്രയേറെ കഷ്ടപ്പാടുകളനുഭവിച്ചിട്ടുണ്ടെന്നും ഏതെല്ലാം തരത്തിൽ പരിശ്രമിച്ചിട്ടുണ്ടെന്നും ശരിയായ ഒരു ജ്ഞാനം മലയാള വായനക്കാരിൽ പലൎക്കും ഉണ്ടായില്ലെന്നും വരാം. അങ്ങിനെയുള്ളവൎക്ക് ഈ ചെറുപുസ്തകം വളരെ ഉപകാരപ്പെടും. സ്വജനസേവനത്തെ മുൻനിറുത്തി ആത്മാർത്ഥതയോടെ പ്രവർത്തിക്കുന്ന ഒരാൾ നാട്ടുകാരുടെ ബഹുമാനാദരങ്ങൾക്കും വിശ്വാസത്തിനും എത്രമേൽ പാത്രമായിതീരുന്നുവെന്നും, അതേസമയത്തുതന്നെ ആദർശത്തിൽനിന്നുള്ള വ്യതിചലനംകൊണ്ട് ആ സമുന്നതസ്ഥാനത്തുനിന്നു ഒരു നേതാവിനു എത്രകണ്ട് അധഃപതിക്കാമെന്നുമുള്ള സംഗതികൾക്കു ബാബുസുരേന്ദ്രനാഥൻെറ ജീവിതം പ്രത്യക്ഷോദാഹരണമാണ്. വീരാരാധനയുടെ കർത്താവിനെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു.

വില 6 അണ

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# നമ്മുടെ നാട്ടുരാജ്യങ്ങൾ.

ഇൻഡ്യാസാമ്രാജ്യത്തു് ഏതെങ്കിലും ചില ഭരണപരിഷ്കാരങ്ങൾ അടുത്തുണ്ടാവാതെ കഴികയില്ല. എന്നാൽ നാട്ടുരാജ്യങ്ങളെപ്പററി ആരും അത്ര ചിന്തിക്കുന്നതുമില്ല. നാട്ടുരാജ്യങ്ങളെ ശരിയായി പരിശോധിച്ചാൽ ബ്രിട്ടീഷിൻഡ്യയിലെ സ്ഥിതി എത്രയോ ഭേദമാണെന്നു പറയണം. അവിടങ്ങളിലെ രാജാക്കന്മാരും, രാജസേവന്മാരും, ഉദ്യോഗസ്ഥന്മാരും മററും എന്തെല്ലാം അനീതികളാണു കാണിക്കുന്നതു്. ഇത്തരം സംഗതികളെ കർശനമായി വിവരിച്ചുകൊണ്ടു് കാണിപ്പയ്യൂർ ശങ്കരൻനമ്പൂരിപ്പാട്ടു് അവർകൾ എഴുതിയതാണു് ഈ പുസ്തകം. വാസ്തവത്തിൽ നാട്ടുരാജ്യങ്ങളുടെ ഒരു 'എക്സ്റേ' പരിശോധനയാണിതു്. സ്വരാജ്യസ്നേഹികളും, നിയമസഭാമെമ്പർമാരും, ഉദ്യോഗസ്ഥന്മാരും എന്നുവേണ്ട എല്ലാ ആളുകളും ഇതൊന്നു വായിക്കേണ്ടതു്തന്നെയാണു്. കണ്ണാടി നോക്കിയെ വൈരൂപ്യം അറികയുള്ളു. മേനിക്കടലാസിൽ അച്ചടിച്ച 300-ലധികം പേജുള്ള ഈ ബുക്കിനു് വില 1ക 4ണ.

# ഭാഷാവ്യാഖ്യാനപുസ്തകങ്ങൾ

## (ഭക്തിമാർഗ്ഗം)

1. മന്ത്രപ്രയോഗങ്ങൾ അനവധി മന്ത്രങ്ങളും പ്രയോഗങ്ങളും ഇതിലുണ്ടു് വില 1—0—0
2. ധ്യാനശ്ലോകങ്ങൾ 500-ലധികം ധ്യാനങ്ങൾ അടങ്ങിയതു്. 1—8—0
3. ധ്യാനങ്ങളും മന്ത്രങ്ങളും. പേരുകൊണ്ടുതന്നെ സ്വഭാവം അറിയാമല്ലൊ. 0–8—0
4. ഋഗ്വേദമന്ത്രങ്ങൾ. പുരുഷസൂക്തസാരസ്വതം ഭാഗ്യസൂക്തം മുതലായ മന്ത്രങ്ങളും, പ്രയോഗവിധികളും അടങ്ങിയതു്. 0 8 0
5. സ്തോത്രങ്ങൾ. നല്ല സ്തോത്രങ്ങളെല്ലാം ഇതിലുണ്ടു് 0-12 0
6. ഭഗവൽഗീത. (പോക്കററ്) 0 4 0

## (ജ്യോതിഷം)

| | | | | | |
|---|---|---|---|---|---|
| 1. | ജാതകാദേശം | 1—0—0 | 4. | ദശാഫലങ്ങൾ | 0 4 0 |
| 2. | ഹോരാശാസ്ത്രം | 1 8 0 | 5. | പഞ്ചാംഗഫലം | 0 3 0 |
| 5. | നിമിത്തശാസ്ത്രം പുതിയബുക്കു് | 0 8 0 | 6. | ബലപിണ്ഡം | 0 2 0 |

## (തച്ചുശാസ്ത്രം)

| | | | | | |
|---|---|---|---|---|---|
| 1. | മനുഷ്യാലയചന്ദ്രിക | 1—0—0 | 3. | തന്ത്രസമുച്ചയം ശില്പഭാഗം | 1 0 0 |
| 2. | മനുഷ്യാലയഭാഷ | 0 3 0 | 4. | മൃഗലക്ഷണം | 0 3 0 |

മററെല്ലാ മലയാളപുസ്തകങ്ങളും വിററുവരുന്നു. പുസ്തകപ്പട്ടിക ഇനാം. ഉടൻ എഴുതുക

പഞ്ചാംഗം പുസ്തകശാല, പോസ്റ്റ്—കുന്നംകുളം. (കൊച്ചിശീമ)

**REGISTERED NO: T. 62.**

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ 12ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ, പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.